

# ഫാ. ഡോ. ജോസഫ് ചീരൻ

തൃശ്ശൂർ ജില്ലയിൽ പഴഞ്ഞി സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകയിൽ ചീരൻ ഗീവർഗീസ് കശ്ശീശായുടെ പൗത്രനായി 1945 ചിങ്ങം 1-ന് ജനിച്ചു. മാതാപിതാക്കൾ മാത്തപ്പൻ - കുഞ്ഞാത്തിരി. അവിഭക്ത കേരള സർവകലാശാലയുടെ ഒന്നാം റാങ്കോടു കൂടി മലയാളം ഭാഷയിൽ വിദ്വാൻ ബിരുദം നേടി. കാലിക്കട്ട് സർവ്വകലാശാലയിൽ നിന്ന് മാസ്റ്റർ ബിരുദം. മഹാത്മാഗാന്ധി സർവകലാശാലയിൽ നിന്ന് 'ആധുനിക മലയാള കവിതയിൽ ബൈബിളിന്റെ സ്വാധീനം' എന്ന വിഷയത്തെപ്പറ്റി തയാറാക്കിയ ഗവേഷണ പ്രബന്ധത്തിന് പി.എച്ച്.ഡി. ബിരുദം ലഭിച്ചു. തൃശ്ശൂർ സി.എം.എസ്. ഹൈസ്കൂളിലും ആലുവാ യൂണിയൻ ക്രിസ്ത്യൻ കോളജിലും അധ്യാപകൻ. 2000 ജൂണിൽ റിട്ടയർ ചെയ്തു.

വൈദികഗുരു യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ. അദ്ദേഹത്തിൽ നിന്ന് വൈദികസ്ഥാനങ്ങൾ സ്വീകരിച്ചു. 1972 മുതൽ കൊച്ചി ഭദ്രാസനത്തിലും 1985 മുതൽ കുന്നംകുളം ഭദ്രാസനത്തിലും വിവിധ ഇടവകകളിൽ സേവനം ചെയ്തു. 2004 ജൂലായ് 1 മുതൽ തൃശൂർ ഭദ്രാസനത്തിൽ ആലായ്ക്കൽ കുളമ്പ്, കാക്കിനിക്കാട് എന്നീ ഇടവകകളിൽ സേവനം ചെയ്തു.

യൂഹാനോൻ മാർ സേവേറിയോസ് ഫൗണ്ടേഷൻ, മാർ ദീവന്നാസ്യോസ് പഠനകേന്ദ്രം, കുന്നംകുളം ക്രിസ്ത്യൻ സ്റ്റഡി സെന്റർ, എറണാകുളം ചർച്ച് ഹിസ്റ്ററി അസോസ്യേഷൻ എന്നിവയുടെ സ്ഥാപക ചെയർമാൻ. സീയോൻ സന്ദേശം, ഇടവകപത്രിക എന്നീ സഭാപ്രസിദ്ധീകരണങ്ങളുടെ സ്ഥാപക ചീഫ് എഡിറ്റർ, രണ്ട് ഡസനിലേറെ ഗ്രന്ഥങ്ങളും ഇരുന്നൂറ്റിഅമ്പതിലേറെ ഗവേഷണലേഖനങ്ങളും പ്രസിദ്ധീകരിച്ചു. മഹാത്മാഗാന്ധി സർവകലാശാലയിൽ റിസർച്ച് ഗൈഡ് ആയും ഓർത്തഡോക്സ് സ്റ്റഡി ബൈബിളിന്റെ മലയാളം പരിശോധകൻ ആയും മലങ്കര ഓർത്തഡോക്സ് ചർച്ച് ഹിസ്റ്ററി അസോസിയേഷൻ പ്രസിഡണ്ടായും പ്രവർത്തിക്കുന്നു.

യുണൈറ്റഡ് ബോർഡ് ഓഫ് ക്രിസ്ത്യൻ ഹയർ എജുക്കേഷന്റെ ധനസഹായത്തോടെ കേരളത്തിലെങ്ങുമുള്ള ആർക്കൈവ്സുകളിൽ ഗവേഷണപര്യടനം നടത്തി. മാർ ഗ്രീഗോറിയോസ് അബ്ദുൽ ജലീൽ (1665), മാർ ഈവാനിയോസ് (1685) എന്നിവരുടെ സുസ്താത്തിക്കോനുകൾ, മാർ ബസ്സേലിയോസ് യൽദൊ കാതോലിക്കായുടെ (1685) പള്ളിക്രമപ്പുസ്തകങ്ങൾ, ഭാരതത്തിലെ പ്രാചീന സെന്റ് തോമസ് ബൈബിൾ, തോമസ് അർക്കദിയാക്കോൻ (ഒന്നാം മാർത്തോമ്മാ) വത്തിക്കാനിലേക്കയച്ച കത്ത്, മാർ അഹത്തള്ളാ (1653) ഗോവയിൽ നിന്ന് ശെമ്മാശന്മാർ വശം കൊടുത്തയച്ച കത്ത്, കാട്ടുമങ്ങാട്ട് കൂറിലോസിന്റെ കുർബ്ബാനതക്സ, ഹൂദായ കാനോൻ 18 അക്കം കാനോൻ ആയി വ്യത്യാസപ്പെടുത്തുവാൻ റഫ്വർക്ക് ചെയ്ത കാനോൻ, ആർത്താറ്റ് ചെപ്പേട് (പടിയോല) എന്നിങ്ങനെ പൗരസ്ത്യ - പാശ്ചാത്യ സുറിയാനിയിലും കർസോനിയിലും വട്ടെഴുത്തിലും എഴുതിയ ഒട്ടധികം സഭാചരിത്രരേഖകൾ കണ്ടെടുത്ത് പ്രസിദ്ധീകരിച്ചു.

ഭാര്യ: കെ. വി. ഏലിയാമ്മ (റിട്ട. ഹെഡ്മിസ്ട്രസ്). മകൻ: ഡോ. പ്രസാദ് ചീരൻ, സ്നുഷ ദീപാ പ്രസാദ്. പൗത്രിമാർ: എൽസാ പ്രസാദ്, ടെസ്സാ പ്രസാദ്, ലിസാ മകൾ: മേഴ്സി ജോർജ്ജ്, ജാമാതാവ്: ഡോ. പി. ഐ. ജോർജ്ജ്,

ദൗഹിത്രർ: ഹിമാ ജോർജ്ജ്, റാണാ പി. ജോർജ്ജ്.

വിലാസം: ചീരൻ ഹൗസ്, കിഴക്കേ അങ്ങാടി, പഴഞ്ഞി, തൃശൂർ ജില്ല.

ഫോൺ: 9495603174.

# വാങ്മുഖം

ചില കൺവൻഷൻ പ്രസംഗങ്ങളിലും ബൈബിൾ ക്ലാസ്സുകളിലും പ്രസംഗകർ 'ഡിഡാക്കേ'യിൽ നിന്ന് ചില ഭാഗങ്ങൾ ഉദ്ധരിക്കുന്നത് അത്ഭുതം വിടർന്ന മിഴികളോടെ കുട്ടിക്കാലത്ത് കേട്ടിട്ടുണ്ട്. അത് മലയാളത്തിൽ ലഭ്യമായിരുന്നെങ്കിലെന്ന് അക്കാലത്ത് ആഗ്രഹിച്ചിട്ടുണ്ട്. അക്കാലങ്ങളിലൊന്നും അത് പൂർണ്ണരൂപത്തിൽ കാണാൻ കഴിഞ്ഞില്ല. 1984-ൽ ആലുവാ യൂണിയൻ ക്രിസ്ത്യൻ കോളജിൽ അധ്യാപകനായി പ്രവേശിച്ചു. യു.സി. കോളജിലെ ലൈബ്രറിയിൽ പൊടിപിടിച്ചുകിടക്കുന്ന തിയോളജി ശാഖയിൽ ഡിഡാക്കേയുടെ ഇംഗ്ലീഷ് പരിഭാഷ കണ്ടെത്തി. 1985-ൽ ഈ സ്വതന്ത്ര പരിഭാഷ തയ്യാറാക്കുകയും ചെയ്തു. 1988 മെയ് ലക്കം മുതൽ മലബാർ സ്വതന്ത്ര സുറിയാനിസഭയുടെ 'കുഞ്ഞാടുകളുടെ വെളിച്ചം' മാസികയിൽ പ്രസിദ്ധീകൃതമായി.

ഇപ്പോൾ ഈ കൃതി പുസ്തകരൂപത്തിൽ പ്രസിദ്ധീകരിക്കുന്നതിൽ എനിക്ക് സന്തോഷമുണ്ട്. ഓർത്തഡോക്സ് സഭയുടെ ആഴങ്ങളെപ്പറ്റിയും അപ്പോസ്തോലിക പൈതൃകങ്ങളെപ്പറ്റിയും ഒരു ചെറിയ അവബോധം വായനക്കാരിൽ സൃഷ്ടിക്കുവാൻ കഴിഞ്ഞാൽ ഞാൻ ധന്യനായി.

എന്റെ പിതാമഹൻ റവ. ഫാ. ഗീവർഗീസ് ചീരൻ (പഴഞ്ഞി സെന്റ് മേരീസ് പള്ളിയുടെ ആയുഷ്ക്കാല വികാരി) അവർകളുടെ സ്മരണയ്ക്കായി ഈ ലഘുരചന വിനയപൂർവ്വം സമർപ്പിച്ചുകൊള്ളട്ടെ.

**ഫാ. ഡോ. ജോസഫ് ചീരൻ**
(വിവർത്തകൻ)

യൂണിയൻ ക്രിസ്ത്യൻ കോളജ്, ആലുവാ
ജൂലായ് 12, 1999
(പുലിക്കോട്ടിൽ ജോസഫ് മാർ
ദീവന്നാസ്യോസ് II ചരമ നവതി വാർഷികം)

# ഉപോദ്ഘാതം

പുതിയനിയമ കാനോൻ രൂപപ്പെടുന്നതിനു മുമ്പുതന്നെ ക്രിസ്തീയസഭയിൽ ദേവാലയവും ആരാധനകളും പുരോഹിതസ്ഥാനങ്ങളും രൂപപ്പെട്ടു കഴിഞ്ഞിരുന്നുവെന്ന് അപ്പോസ്തോല പ്രവൃത്തികളിലേയും വി. പൗലൂസിന്റെ ലേഖനങ്ങളിലെയും പരാമർശങ്ങൾ നമ്മെ ബോദ്ധ്യപ്പെടുത്തുന്നു. സുപരീക്ഷിതങ്ങളോ സുസമ്മതങ്ങളോ ആയി സ്വീകരിക്കപ്പെടാത്ത സുവിശേഷങ്ങളും ലേഖനങ്ങളും ധാരാളം പ്രത്യക്ഷപ്പെട്ടിരുന്ന ഒരു കാലമായിരുന്നു അത്. ദൈവശാസ്ത്രസിദ്ധാന്തങ്ങൾ ഉരുത്തിരിഞ്ഞു കഴിഞ്ഞിട്ടില്ലാത്ത അക്കാലത്ത് ആരാധനകൾക്കും വിശ്വാസങ്ങൾക്കും പ്രാദേശികവും പരമസ്വതന്ത്രങ്ങളുമായ നിരവധി വൈവിധ്യങ്ങൾ ഉത്ഭവിക്കുക സ്വാഭാവികം മാത്രം. അക്കാലത്തു പ്രാദേശിക സഭകളിലെ ആരാധനകൾക്കും അനുഷ്ഠാനങ്ങൾക്കും വിശ്വാസങ്ങൾക്കും നിയാമകമായിരിക്കേണ്ടുന്ന ഒരു പ്രാമാണികഗ്രന്ഥം അനിവാര്യമാണെന്ന് എല്ലാ പ്രാദേശികസഭകൾക്കും ബോധ്യമായി. അക്കാലത്ത് സഞ്ചാര മിഷനറിമാരും പ്രവാചകന്മാരും ഉപദേഷ്ടാക്കളും അതിമാത്ര സുലഭങ്ങളായിരുന്നു. അവരെ തിരിച്ചറിയുവാനും അവരുടെ ഉപദേശത്തിന്റെ ഉണ്മയും വെണ്മയും തിരിച്ചറിഞ്ഞ് അവരോടുള്ള സമീപനം രൂപപ്പെടുത്തിയെടുക്കുവാനും അപ്രകാരം ഒരു പ്രാമാണികഗ്രന്ഥത്തിന് കഴിഞ്ഞേക്കുമെന്ന് അവർക്കു ബോദ്ധ്യപ്പെട്ടു കാണണം. ആദിമസഭയിലെ പല അഭിപ്രായത്തിലും നിലവാരത്തിലും പശ്ചാത്തലത്തിലുമുള്ള സ്നാനാർത്ഥികൾക്കു വിശ്വാസാനുഷ്ഠാനങ്ങളോടൊപ്പം ക്രിസ്തീയ സന്മാർഗ്ഗശാസ്ത്രത്തെപ്പറ്റിയും മാമ്മൂദീസായ്ക്കു മുമ്പ് അധികൃതമായി പ്രബോധനം നൽകേണ്ടത് സഭയുടെ കർത്തവ്യവുമായിരുന്നു. ഈ ലക്ഷ്യങ്ങളെയെല്ലാം മുൻനിർത്തി രചിക്കപ്പെട്ട ലഘു പ്രാമാണിക ഗ്രന്ഥമാണ് ഡിഡാക്കേ.

## ഗ്രന്ഥനാമം

'ഡിഡാക്കേ' എന്ന പേരിൽ പ്രസിദ്ധമായ ഈ കൊച്ചുഗ്രന്ഥത്തിന്റെ പൂർണ്ണനാമം 'പന്ത്രണ്ട് അപ്പോസ്തോലന്മാരിലൂടെ കർത്താവ് പുറജാതികൾക്ക് (സ്നാനാർത്ഥികൾക്ക്) നൽകുന്ന ഉപദേശം' എന്നാണ്. സൗകര്യത്തെപ്രതി 'പ്രബോധനം' എന്നർത്ഥ

മുള്ള 'ഡിഡാക്കേ' എന്ന് വിളിക്കപ്പെട്ടു പോന്നതാണ്. പുതിയനിയമ കാനോൻ രൂപപ്പെടുന്നതിനു മുമ്പ് ഉപദേശങ്ങളുടെ മൂല്യവും തനിമയും ഉരച്ചുനോക്കുവാൻ ഈ കൃതി ഒരു മാനദണ്ഡമായി സ്വീകരിക്കപ്പെട്ടിരുന്നതു മൂലമാകണം ഈ പേരിൽ അപ്പോസ്തോലിക പരാമർശം ഉൾപ്പെടുത്തിയത്. ഒരു പക്ഷേ അപ്പോസ്തോലന്മാരിൽ ചിലരുടെ നേതൃത്വം ഈ രചനയിൽ പ്രത്യക്ഷമായോ പരോക്ഷമായോ ഉപയോഗപ്പെട്ടു എന്ന് ഗ്രന്ഥനാമം സാക്ഷിക്കുന്നു.

## ഗ്രന്ഥകാരൻ

ഗ്രന്ഥകാരന്റെ നാമം ഇന്നും അജ്ഞാതമാണ്. പല എഴുത്തുകാരുടേയും കൈമുദ്രകൾ ഈ കൃതിയിൽ പതിഞ്ഞിട്ടുള്ളതായി ചിന്തകന്മാർ അഭിപ്രായപ്പെടുന്നു. പുരാതനമായ ചില രേഖകൾ സമാഹരിച്ച് ആവശ്യമായ മിനുക്കുപണികൾ നടത്തി ചില ഭാഗങ്ങൾ വിവേചനാപൂർവ്വം ഒഴിവാക്കിയും മറ്റു ചില ഭാഗങ്ങൾ കൂട്ടിച്ചേർത്തും ഈ കൃതി രചിക്കപ്പെട്ടുവെന്നാണ് പൊതുവിൽ വിശ്വസിക്കപ്പെടുന്നത്. ഡിഡാക്കേയെപ്പറ്റി ക്ലിമ്മീസ്, അത്താനാസ്യോസ്, സെറാപ്പിയോൻ എന്നിവരുടെ രചനകളിൽ സൂചനകളുണ്ട്. ഇവർ മൂന്നു പേരും അലക്സാന്ത്രിയാക്കാരായതിനാലും ആഭ്യന്തരമായ ചില സൂചനകൾ അനുകൂലമായതിനാലും 'ഡിഡാക്കേ' അലക്സന്ത്രിയാ നഗരത്തിൽ വച്ച് വിരചിതമായി എന്ന് ചരിത്രപണ്ഡിതന്മാരും നിരൂപകന്മാരും നിരീക്ഷിച്ചിട്ടുണ്ട്.

## കാലം

ഗ്രന്ഥകാരനെക്കുറിച്ചെന്നതുപോലെ ഗ്രന്ഥത്തിന്റെ രചനാകാലത്തെപ്പറ്റിയും ഇതുവരെ ഏകാഭിപ്രായം ഉണ്ടായിക്കഴിഞ്ഞിട്ടില്ല. ഈ കൃതി കണ്ടുകിട്ടിയ കാലം മുതൽ ഇന്നോളം അവിരാമമായി അക്കാര്യം തർക്കവിഷയമാണ്. ചില പ്രാചീന ഗ്രന്ഥകാരന്മാരുടെ സൂചനകളിൽനിന്ന് ഇപ്രകാരമൊരു കൃതി നിലവിലുണ്ടായിരുന്നതായി നമുക്ക് കാണുവാൻ കഴിയും. അന്നുതന്നെ ഈ ലഘുഗ്രന്ഥം സുപ്രസിദ്ധവും സുസമ്മതവുമായിരുന്നു. ഒന്നാമത്തെ ലോക ക്രൈസ്തവസഭാ ചരിത്രകാരനായ യൂസേബിയോസ്[1] തന്റെ സഭാ

1. യൂസേബിയോസ്. എ.ഡി. 260-ൽ ജനിച്ചു. 314-ൽ കൈസറിയായിലെ ബിഷപ്പ് ആയി. 340-ൽ അന്തരിച്ചു. 3, 4 നൂറ്റാണ്ടുകളിൽ സഭയുടെ

ചരിത്രത്തിൽ ഈ കൃതിയെപ്പറ്റി പരാമർശിക്കുന്നുണ്ട്. അലക്സാന്ത്രിയായിലെ വി. ക്ലിമ്മീസ്[2] ഈ കൃതിയെ വേദപുസ്തകത്തിനു തുല്യം 'തിരുവെഴുത്തുകൾ' എന്ന വിശേഷണം നൽകി പല ഭാഗങ്ങളും അധികൃതമായി ഉദ്ധരിക്കുന്നുണ്ട്. A. D. 325-ലെ നിഖ്യായിൽ ചേർന്ന ഒന്നാമത്തെ സാർവ്വത്രിക സുന്നഹദോസിൽ അലക്സാന്ത്രിയൻ ബിഷപ്പിനോടുകൂടി സംബന്ധിച്ച്, അറിയോസിന്റെ വിശ്വാസവിപരീതത്തിനെതിരായി അപ്രതിരോധ്യമായ കൊടുങ്കാറ്റഴിച്ചുവിട്ട് സഭയിൽ ക്രിസ്തുശാസ്ത്രത്തെ സംബന്ധിച്ച അടിസ്ഥാനം വ്യക്തമാക്കിയ വി. മാർ അത്താനാസ്യോസ് വിശ്വാസപഠിതാക്കൾക്കായി ഈ കൃതി ശുപാർശ ചെയ്തിരിക്കുന്നു. അദ്ദേഹത്തിന്റെ സമകാലികനായ വി. സെറാപ്പിയോൻ തന്റെ പ്രാർത്ഥനപുസ്തകത്തിൽ ഈ കൃതിയിലെ ഒരു ഭാഗം ചേർത്തതായി കാണുന്നുണ്ട്. പുതിയനിയമത്തിന് വെളിയിലുള്ള ക്രൈസ്തവ സാഹിത്യരേഖകളുടെ പ്രാചീനതമമായ മാതൃകയായി ഈ കൃതിയെ നിരൂപകന്മാർ അംഗീകരിക്കുന്നു. A.D. 150-നോടടുത്ത കാലത്താണ് ഈ ലഘു ഗ്രന്ഥം രചിക്കപ്പെട്ടതെന്ന് അവർ ചൂണ്ടിക്കാണിക്കുന്നു.

എന്നാൽ ഈ കൃതിയെപ്പറ്റി തർക്കമില്ലാത്ത ചില സംഗതികളുണ്ട്. അവ താഴെ ചേർക്കുന്നു:

1. ഒന്നു മുതൽ 6 വരെയുള്ള അധ്യായങ്ങൾ ക്രിസ്തുവിനു മുമ്പുള്ള യഹൂദസഭയുടെ വേദപഠനഗ്രന്ഥമാകാൻ സാധ്യതയുണ്ട്.

2. ആ പ്രാചീന ധാർമ്മികപ്രമാണങ്ങൾക്കു ക്രിസ്തീയതയുടെ നിറം ചാർത്തി, ആദ്യകാലത്തെ സ്നാനാർത്ഥികൾക്കുള്ള പ്രബോധന പാഠപുസ്തകമായി ഉപയോഗിക്കത്തക്കവിധം ഗ്രന്ഥകർത്താവ് ആവശ്യമായ വ്യത്യാസങ്ങൾ വരുത്തിയിരിക്കാം.

---

വിശ്വാസവും ചരിത്രവും രൂപപ്പെട്ടുവരുന്ന കാലമായിരുന്നു. അക്കാലത്തെ സഭാചരിത്ര സംഭവങ്ങളെപ്പറ്റിയും ക്രൈസ്തവർ അനുഭവിച്ച പീഡകളെപ്പറ്റിയും പല കൗൺസിലുകളെപ്പറ്റിയും ആധികാരികമായ സമകാല സാക്ഷ്യം തന്റെ സഭാചരിത്രത്തിൽ അവതരിപ്പിക്കുന്നുണ്ട്.

2. ക്ലിമ്മീസ്. എ.ഡി. 185 മുതൽ അലക്സാന്ത്ര്യായിലെ പ്രസിദ്ധമായ ദൈവശാസ്ത്ര വിദ്യാപീഠത്തിലെ അദ്ധ്യാപകൻ പാന്റീനസിന്റെ ശിഷ്യൻ. വി. ഓറിഗൺ പിതാവിന്റെ ഗുരുനാഥൻ. എ.ഡി. 215-ൽ അന്തരിച്ചു.

3. ഏഴു മുതൽ പതിനാറു വരെ അധ്യായങ്ങളുള്ള രണ്ടാം ഭാഗം സഭാനിയമങ്ങളുടെ അതിപ്രാചീന കാനോനാകൾ കൂട്ടിച്ചേർത്ത് അവിടവിടെ ചില ചില്ലറ പരിഷ്ക്കാരങ്ങൾ വരുത്തി യുഗാന്ത്യ ദൈവശാസ്ത്രത്തെക്കുറിച്ച് സ്വന്തമായി ഒരദ്ധ്യായം എഴുതിച്ചേർത്ത് സമാഹർത്താവ് എഡിറ്റ് ചെയ്തിട്ടുണ്ട്.

നമ്മെ സംബന്ധിച്ചിടത്തോളം ക്രൈസ്തവസഭയുടെ ആദ്യകാല നിയമങ്ങളും സ്വഭാവശൈലികളും പരിരക്ഷിച്ച് രേഖപ്പെടുത്തിയ ഗ്രന്ഥമെന്ന നിലയിൽ അതുല്യമായ താല്പര്യവും കൗതുകവും ഉണർത്തുന്ന ഒരു പ്രമാണഗ്രന്ഥമാണ്. ഒന്നാം നൂറ്റാണ്ടിന്റെ അന്ത്യത്തിലോ രണ്ടാം നൂറ്റാണ്ടിന്റെ പൂർവ്വാർദ്ധത്തിലോ സിറിയായിലോ ഈജിപ്റ്റിലോ ഉള്ള പ്രാചീനതമമായ ആദിമസഭയുടെ വിശ്വാസപരവും ആരാധനാപരവുമായ ജീവിതത്തെ ഈ കൃതി പ്രതിഫലിപ്പിക്കുന്നുവെന്നത് ഈ നൂറ്റാണ്ടിലെ എക്യുമെനിക്കൽ രംഗത്തുള്ള പ്രവർത്തകരെ ആകർഷിക്കുന്ന പ്രസക്ത വിഷയമാണ്. അപ്പോസ്തോലിക കാലഘട്ടത്തിനും സംഘടനാപരമായി സഭ വികാസം പ്രാപിച്ച രണ്ടാം നൂറ്റാണ്ടിനും ഇടയിൽ ക്രിസ്തീയ സഭ പുലർത്തിയിരുന്ന വിശ്വാസാനുഷ്ഠാനങ്ങളെ പ്രത്യക്ഷമായി സാക്ഷ്യപ്പെടുത്തുന്ന ഏക സമകാല രചനയുടെ രേഖ എന്ന സ്ഥാനം ഇതിന്റെ പഠനീയതയെ അനിവാര്യമാക്കുന്നു. സഞ്ചാര മിഷനറിമാർ തന്നെ പ്രാദേശികസഭകളുടെ ചുമതലക്കാരായിരുന്ന ഒരു ഇടക്കാലത്തെ ഈ കൃതി അനാവരണം ചെയ്യുന്നു. എപ്പിസ്ക്കോപ്പന്മാരും പുരോഹിതന്മാരായ കശീശമാരും ഒരേ പൗരോഹിത്യസ്ഥാനികൾ ആയിരുന്നുവെന്ന് ഈ കൃതി ഉച്ചൈസ്തരം ഉത്ഘോഷിക്കുന്നു.

കുസ്തന്തീനോപ്പോലീസിലെ ഒരാശ്രമത്തിൽ പ്രാചീന ഗ്രന്ഥ ശേഖരത്തിൽ നിന്ന് 1873-ൽ ഇത് കണ്ടെടുക്കപ്പെട്ടു. A.D. 1056-ൽ ഗ്രീക്കിലെഴുതിയ പകർപ്പായിരുന്നു അത്. നൂറ്റിഇരുപതു തുകൽ താളുകളിലായി എഴുതപ്പെട്ട ഈ ഗ്രന്ഥസമുച്ചയത്തിൽ 'ഡിഡാക്കേ' യോടൊപ്പം ബർണബാസിന്റേയും[3] മാർ ക്ലിമ്മീസിന്റേയും[4] ലേഖനങ്ങളും മാർ ഇഗ്നാത്തിയോസിന്റെ[5] കത്തുകളും ഉൾപ്പെട്ടിരുന്നു.

1883-ൽ ഡിഡാക്കേ പ്രസിദ്ധീകൃതമായി. തുടർന്നുള്ള ചർച്ചകളിലും പഠനങ്ങളിലും ഈ കൃതിയുടെ സാന്നിധ്യം ഗവേഷണ

3. ബർണബാസ്. ഇദ്ദേഹം പൗലൂസിന്റെ സഹചരനായ ബർണബാസെന്ന് അലക്സാന്ത്ര്യായിലെ ക്ലിമ്മീസ് അഭിപ്രായപ്പെടുന്നു. ഇക്കാര്യം വിവാദ വിഷയമാണ്. ബർണബാസിന്റെ ലേഖനം എ.ഡി. 130-നോടടുത്ത്

വിദ്യാർത്ഥികൾക്കു ഒരമൂല്യനിധിയായി അനുഭവപ്പെട്ടു. ക്രൈസ്തവസഭയുടെ രണ്ടാം തലമുറയിലെ പ്രാചീനതകളെപ്പറ്റി നേരിട്ട് സംസാരിക്കുന്ന ഏക സമകാലീനരേഖയെന്ന നിലയിൽ ഏവരും അതിന്റെ പ്രാധാന്യവും പ്രാമാണികതയും അംഗീകരിച്ചു കഴിഞ്ഞിട്ടുണ്ട്. അവിഭക്ത ക്രൈസ്തവസഭയുടെ പൊതുപാരമ്പര്യങ്ങൾ ഏവയെന്ന് പ്രഖ്യാപിക്കുന്ന ഈ കൃതി എക്യുമെനിക്കൽ വൃത്തങ്ങളിൽ പഠനവിഷയമാക്കാവുന്ന ഒന്നാണ്. പരസ്പരം പഴി പറയുന്ന സഭകൾ തങ്ങളുടെ അവിഭക്ത പാരമ്പര്യങ്ങൾ എന്തെന്നു ക്ഷമാപൂർവ്വം ഉൾക്കൊണ്ടിരുന്നുവെങ്കിൽ സഭൈക്യപ്രസ്ഥാനങ്ങൾക്കു അതൊരു വലിയ ഊർജ്ജം ആകുമായിരുന്നു. ഇനിയും അതിന് സമയമുണ്ട്. ഇടക്കാലത്ത് നാം ധരിച്ചു ശീലിച്ച കണ്ണടകൾ മാറ്റി വച്ച് ഈ കൃതി അനാവരണം ചെയ്യുന്ന പൊതുപൈതൃകത്തിന്റെ വേരുകളെ ആദരപൂർവ്വം അംഗീകരിക്കാമെങ്കിൽ വരുംനൂറ്റാണ്ടിലെങ്കിലും ക്രൈസ്തവസഭകൾക്കു പരസ്പരം മനസ്സിലാക്കുവാനും ആദരിക്കുവാനുമുള്ള ഒരു ഭൂമിക ഉരുത്തിരിഞ്ഞു വരും.

---

രചിക്കപ്പെട്ടതായി വിശ്വസിക്കപ്പെടുന്നു. എ.ഡി. 70-ലെ റോമിന്റെ പതനം പരാമർശിക്കുന്നതിനാൽ എ.ഡി. 70 മുതൽ എ.ഡി. 130 വരെ ഏതു വർഷവുമാകാം.

4. മാർ ക്ലിമ്മീസ്. എ.ഡി. 90 മുതൽ 100 വരെ റോമിലെ എപ്പിസ്കോപ്പാ. 96-ൽ കൊരിന്ത്യർക്കു ലേഖനമെഴുതി. 101-ൽ രക്തസാക്ഷിയായി. സുറിയാനി സഭ 5-ാം തുബ്ദേനിൽ ഈ വിശുദ്ധനെ ഓർക്കുന്നു. ആചാര്യത്വം, കൂദാശകൾ എന്നീ വിഷയങ്ങളെപ്പറ്റി ധാരാളം ലേഖനങ്ങൾ എഴുതി. ഇദ്ദേഹത്തിന്റെ എട്ടു ലേഖനങ്ങൾ പുതിയനിയമ കാനോന്റെ ഭാഗമായി സുറിയാനിസഭ അംഗീകരിച്ചിട്ടുണ്ട്.

5. മാർ ഇഗ്നാത്തിയോസ് നൂറോനോ. അഗ്നിമയൻ എന്ന് അർത്ഥം. അന്ത്യോഖ്യയിലെ മൂന്നാമത്തെ ബിഷപ്പ്. റോമിൽ വച്ച് 107-ൽ രക്തസാക്ഷിയായി. എഫേസ്യ, മഗ്നേഷ്യ, ട്രാലി, റോം, ഫിലാഡെൽഫിയാ, സ്മിർണാ എന്നിവിടങ്ങളിലെയും വി. പോളിക്കാർപ്പോസിനും ലേഖനങ്ങൾ എഴുതി. 5-ാം തുബ്ദേനിൽ സുറിയാനിസഭ അദ്ദേഹത്തെ ഓർക്കുന്നു. ആചാര്യസ്ഥാനങ്ങളെ നിർവചിക്കുകയും വി. കുർബ്ബാനയുടെ ഔന്നത്യത്തെപ്പറ്റി പഠിപ്പിക്കുകയും ചെയ്തു.

## ഉള്ളടക്കം

ഉള്ളടക്കം പ്രമാണിച്ച് ഡിഡാക്കേയെ രണ്ടായി തിരിച്ചിട്ടുണ്ട്. ആദ്യത്തെ ആറ് അദ്ധ്യായങ്ങൾ അടങ്ങിയതാണ് ഒന്നാം ഭാഗം. അതിന് 'ജീവന്റെ വഴി' എന്ന് പേർ. ശേഷിച്ച ഭാഗം സഭാപരിപ്രേക്ഷ്യം (Church Manual) എന്ന് അറിയപ്പെടുന്നു. ഒന്നാം ഭാഗത്തിലെ ആറ് അധ്യായങ്ങളും അതീവ ഹ്രസ്വങ്ങളാണ്. 7 മുതൽ 16 വരെയുള്ള രണ്ടാം ഭാഗത്തിലെ അധ്യായങ്ങളും ഹ്രസ്വങ്ങൾ തന്നെ. ആദ്യ അധ്യായത്തിൽ സ്രഷ്ടാവിനെയും അയൽക്കാരനെയും സ്നേഹിക്കേണ്ടുന്നതിനെപ്പറ്റി പ്രതിപാദിക്കുന്നു. അടുത്ത മൂന്ന് അദ്ധ്യായങ്ങൾ ക്രൈസ്തവ സാന്മാർഗിക പ്രമാണങ്ങളെപ്പറ്റി പ്രതിപാദിക്കുന്നു. ന്യായപ്രമാണത്തിന്റെയും ഗിരിപ്രഭാഷണത്തിന്റെയും ശൈലിയിലാണ് അവയുടെ രചന. വിഷയാവതരണത്തിലും അവ പത്തു കല്പനകളെയും ഗിരിപ്രഭാഷണങ്ങളെയും അനുസ്മരിപ്പിക്കും. 5–ാം അധ്യായം മരണവഴിയെപ്പറ്റി പ്രസ്താവിക്കുന്നു. 6–ാം അധ്യായം ഒന്നാം ഭാഗത്തിന്റെ ഉപസംഹാരമെന്ന നിലയിൽ നിബന്ധിക്കപ്പെട്ടിരിക്കുന്നു.

രണ്ടാം ഭാഗം ഏഴാമധ്യായത്തോടെ ആരംഭിക്കുന്നു. ആദ്യ പ്രതിപാദനം മാമ്മൂദീസായെപ്പറ്റിയാണ്. 8–ാം അധ്യായത്തിൽ പ്രാർത്ഥനയും ഉപവാസവുമാണ് ചർച്ചാവിഷയങ്ങൾ. ഒമ്പതും പത്തും അധ്യായങ്ങൾ വി. കുർബ്ബാനയെപ്പറ്റിയുള്ള പഠനവും നിർദ്ദേശങ്ങളും പ്രാർത്ഥനകളുമാണ്. സഭയിലെ പ്രവാചകന്മാരോടും ഉപദേഷ്ടാക്കളോടും സഭ ഏതൊക്കെ വിധങ്ങളിലാണ് പ്രതികരിക്കേണ്ടതെന്ന് പതിനൊന്നും പന്ത്രണ്ടും പതിമൂന്നും അധ്യായങ്ങൾ പഠിപ്പിക്കുന്നു. കള്ളപ്രവാചകന്മാരെ തിരിച്ചറിയുവാനുള്ള ചില പരീക്ഷണങ്ങൾ അവിടെ നൽകിയിട്ടുണ്ട്. കർത്തൃദിനത്തിലെ ആരാധനയെപ്പറ്റി പതിനാലാം അധ്യായത്തിൽ പ്രതിപാദിക്കുന്നു. പതിനഞ്ചാം അധ്യായത്തിൽ പ്രാദേശികസഭയുടെ അധ്യക്ഷന്മാരായ എപ്പിസ്കോപ്പന്മാരെയും ശെമ്മാശന്മാരെയും സംബന്ധിച്ച് ചില വിലപ്പെട്ട വിവരങ്ങൾ നൽകുന്നു. യുഗാന്ത ദൈവശാസ്ത്രം സംബന്ധിച്ച് ഏതാനും ഉൾക്കാഴ്ച അവതരിപ്പിക്കുന്ന പതിനാറാം അധ്യായത്തോടെ ഡിഡാക്കേയുടെ രണ്ടാം ഭാഗം അവസാനിക്കുന്നു.

# ഉള്ളടക്കം

# ഡിഡാക്കേ:

## പന്ത്രണ്ട് അപ്പോസ്തോലന്മാരിലൂടെ കർത്താവ് അവിശ്വാസികൾക്കു നൽകുന്ന പ്രബോധനം

## (ഒന്നാം ഭാഗം)

## അദ്ധ്യായം 1

# രണ്ടു വഴികൾ

ജീവന്റേതും മരണത്തിന്റേതുമായ രണ്ടു വഴികൾ[1] ഉണ്ട്. ഈ രണ്ടു പാതകൾക്കും തമ്മിൽ വലിയ അന്തരമാണുള്ളത്.

ജീവന്റെ പാത ഇതാകുന്നു: ആദ്യമായി നിന്റെ സ്രഷ്ടാവായ ദൈവത്തെ സ്നേഹിക്കുക. രണ്ടാമതായി നിന്റെ അയൽക്കാരനെ നിന്നെപ്പോലെ സ്നേഹിക്കുക.[2] നിന്നോട് നീ ചെയ്യാത്തതൊന്നും മറ്റൊരുവനോട് നീ ചെയ്യരുത്. ഈ പ്രബോധനത്തിന്റെ സാരം ഇതാകുന്നു. നിങ്ങളെ ശപിക്കുന്നവരെ നിങ്ങൾ അനുഗ്രഹിച്ചു കൊൾവിൻ. ശത്രുക്കൾക്കുവേണ്ടി പ്രാർത്ഥിക്കുകയും[3] പീഡകർക്കു വേണ്ടി ഉപവസിക്കുകയും വേണം. നിങ്ങളെ സ്നേഹിക്കുന്നവർക്കു

---

1. 'ജീവകരം-മൃതികരമെന്നേവം
കണ്ടിരുസരണികൾ സഹദേന്മാർ
നൂതനമാം ജീവിതമാർജ്ജിപ്പാൻ
ദുർഘടമാർഗ്ഗം കാംക്ഷിച്ചോർ-ദുഷ്ടാത്മാവൊടു പടവെട്ടി
ജയമോടേറിപ്പറയുന്നു: ആവശ്യക്കാർക്കാശ്രയവും
ഭക്തന്മാർക്കനുഗാമിയുമാം കർത്താവിൻ നാമം ധന്യം.'

മലങ്കര ഓർത്തഡോക്സ് സഭയുടെ ബുധനാഴ്ച പ്രഭാതനമസ്ക്കാരത്തിലെ ഈ ഗാനം രചിച്ച ഭക്തകവിയെ ശക്തമായി സ്വാധീനിച്ച ആശയമാണ് ഡിഡാക്കേയിലെ ഈ ഭാഗം.

2. വി. മാർക്കോസിന്റെ സുവിശേഷം 12:30, 31.

3. വി. മത്തായി 5:44-48. മഹാത്മാഗാന്ധി ഭഗവത്ഗീതയെപ്പോലും വ്യാഖ്യാനിച്ചത് ഗിരിപ്രഭാഷണത്തെ ആധാരമാക്കിയാണ്. സച്ചിദാനന്ദൻ എഴുതുന്നു: "ഒരു ചെകിടത്തടിച്ചാൽ മറുചെകിടും കാണിച്ചുകൊടുക്കുന്നതാണ് ഹൈന്ദവധർമ്മമെന്ന്" ഗാന്ധിജി ഗീതയെ വ്യാഖ്യാനിച്ചു (സച്ചിദാനന്ദന്റെ കൃതികൾ, പു. 268). ഗാന്ധിജി എഴുതുന്നു: "... എന്നാൽ പുതിയനിയമത്തിന്റെ കഥ അതല്ല, അതെന്നെ വളരെ ആകർഷിച്ചു. പ്രത്യേകിച്ചും ആ ഗിരിപ്രഭാഷണം നേരിട്ട് ഹൃദയത്തിൽതന്നെ തറച്ചു. ഞാനതിനെ ഗീതയോട് താരതമ്യപ്പെടുത്തി. 'എന്നാൽ ഞാൻ നിങ്ങളോടു പറയുന്നു. നിങ്ങൾ തിന്മയോടെതിർക്കാതിരിക്കുക. നിങ്ങളുടെ വലത്തേ ചെകിടിൽ ആരെങ്കിലും അടിക്കുന്നുവെങ്കിൽ ഇടത്തേതും അവർക്കു കാണിച്ചുകൊടുക്കുക. ആരെങ്കിലും നിങ്ങളുടെ കുപ്പായം എടുക്കുന്നുവെങ്കിൽ അയാൾക്ക് നിങ്ങളുടെ മേലങ്കി കൂടെ കൊടുക്കുക.' ഈ ഭാഗങ്ങൾ എന്നെ അതിരില്ലാതെ ആനന്ദിപ്പിച്ചു" ('തത്വചിന്തയും മതവും', മഹാത്മാഗാന്ധി, പു. 242).

സ്നേഹം തിരിച്ചു നൽകുന്നതിൽ എന്തു മഹത്വം ആണുള്ളത്? അവിശ്വാസികളും അപ്രകാരം ചെയ്യുന്നുണ്ടല്ലോ. നിങ്ങളെ വെറുക്കുന്നവനെ സ്നേഹിച്ചുകൊൾക. അപ്പോൾ നിങ്ങൾക്കു ശത്രുക്കൾ ഇല്ലാതെയാകും. ഭൗതികവും ശാരീരികവുമായ തീവ്രമോഹങ്ങളിൽ നിന്ന് വിട്ടുമാറിക്കൊൾക. നിന്റെ വലത്തേ കവിളിൽ അടിക്കുന്നവന്റെ നേരെ മറ്റേ കവിളും തിരിച്ചു കാണിക്കുക. അപ്പോൾ നിങ്ങൾ സൽഗുണ സമ്പൂർണ്ണരായിത്തീരും. ഒരു നാഴികനേരം അനുയാത്ര ചെയ്വാൻ നിർബന്ധിക്കുന്നവനോടൊപ്പം രണ്ടു നാഴിക അനുയാത്ര ചെയ്യാൻ നിങ്ങൾ സന്നദ്ധത കാണിക്കണം.[4] നിങ്ങളുടെ പുറം കുപ്പായം എടുക്കുന്നവനെ തടയരുത്. അവന് നിങ്ങളുടെ അകത്തെ കുപ്പായം കൂടി കൊടുത്തേക്കണം. നിങ്ങളുടെ വസ്തുവകകൾ ആരെങ്കിലും കൈവശപ്പെടുത്തിയാൽ അത് മടക്കിത്തരുവാൻ ആവശ്യപ്പെടരുത്.

[5]ആരെങ്കിലും എന്തെങ്കിലും നിങ്ങളോട് ആവശ്യപ്പെട്ടാൽ അത് അവർക്ക് കൊടുപ്പിൻ. തിരിച്ച് ആവശ്യപ്പെടരുത്. എന്തെന്നാൽ തന്റെ ദാനങ്ങൾ എല്ലാവർക്കുംവേണ്ടി വിതരണം ചെയ്യപ്പെടണമെന്ന് നിങ്ങളുടെ സ്വർഗ്ഗസ്ഥനായ പിതാവ് ഇച്ഛിക്കുന്നു. കല്പനപ്രകാരം ദാനധർമ്മം ചെയ്യുന്നവന് ഭാഗ്യം. അവൻ നിഷ്കളങ്കനത്രേ.

ദാനം സ്വീകരിക്കുന്നവന് അയ്യോ കഷ്ടം! അത്യാവശ്യത്തെപ്രതി അവൻ ദാനം സ്വീകരിക്കുന്നുവെങ്കിൽ അവൻ കുറ്റമില്ലാത്തവൻ ആകുന്നു. അല്ലാത്തപക്ഷം അവൻ ന്യായവിധിയെ അഭിമുഖീകരിക്കേണ്ടി വരും. എന്തുകൊണ്ട്, എന്തിനു വേണ്ടി ദാനം സ്വീകരിച്ചുവെന്ന് അവൻ സമാധാനം ബോധിപ്പിക്കേണ്ടി വരും. തൃപ്തികരമായ സമാധാനം ബോധിപ്പിക്കാത്തപക്ഷം തടവിലാക്കപ്പെടും. അവന്റെ ആസ്തികളും ചെയ്തികളും പരിശോധനയ്ക്കു വിധേയമാകും. അവസാനത്തെ ചില്ലിക്കാശു പോലും കൊടുത്തുതീർക്കാതെ അവൻ പുറത്തുവരികയില്ല. ആർക്കാണ് ദാനം ചെയ്യേണ്ടത് എന്നറിയുന്നതുവരെ നിന്റെ ഭൂതദയ പ്രവർത്തനരഹിതമായിരിക്കട്ടെ എന്ന് ഇതു സംബന്ധമായി പറയപ്പെട്ടിരിക്കുന്നു.

---

4. വി. മത്തായി 5:38-42.

5. വി. മത്തായിയുടെ സുവിശേഷത്തിൽ അഞ്ചാം അദ്ധ്യായത്തിൽ രേഖപ്പെടുത്തിയ ഗിരിപ്രഭാഷണത്തിലെ ശൈലിയോടുള്ള ആശയപരവും പ്രതിപാദനപരവുമായ സാമ്യം ശ്രദ്ധേയമാണ്. ഗിരിപ്രഭാഷണത്തിന്റെ ഒരനുബന്ധമായി ഈ ഭാഗത്തെ കണക്കാക്കാവുന്നതാണ്.

## അദ്ധ്യായം 2

പ്രബോധനത്തിലെ രണ്ടാം കല്പന ഇപ്രകാരമായിരുന്നു:

'നീ കൊല ചെയ്യരുത്,[6] ആൺകുട്ടികളെ വഷളാക്കി സോദോമ്യ പാപം ചെയ്യരുത്. വിവാഹപൂർവ ലൈംഗികവേഴ്ചകളിൽ ഏർപ്പെടരുത്, മോഷ്ടിക്കരുത്, ജാലവിദ്യകൾ പരിശീലിക്കരുത്. മാന്ത്രിക വിദ്യകൾ അഭ്യസിക്കരുത്. ഗർഭച്ഛിദ്രം വഴി ഭ്രൂണഹത്യ ചെയ്യരുത്. ജനിച്ച ഉടനെ കൊല്ലുകയും അരുത്. അയൽക്കാരന്റെ വസ്തുവകകളെ ആഗ്രഹിക്കരുത്. കള്ളസാക്ഷി പറയരുത്. അസത്യശപഥങ്ങൾ പ്രഖ്യാപിക്കയുമരുത്. തിന്മ സംസാരിക്കുകയോ പക കരുതിവയ്ക്കുകയോ ചെയ്യരുത്. നിങ്ങളുടെ ഇടയിൽ ഇരുഹൃദയവും ഇരുഭാഷണവും ഉണ്ടാവരുത്. ഇരുഭാഷണം മാരകമായ കെണിയാകുന്നു. നിങ്ങളുടെ ഭാഷണം, വ്യർത്ഥമോ വിഫലമോ ആകാതെ കർമ്മപഥത്തിൽ അവയെ സാക്ഷാത്ക്കരിക്കണം. നിങ്ങൾ അത്യാഗ്രഹികളോ പിടിച്ചുപറിക്കാരോ കപടവേഷം അഭിനയിക്കുന്നവരോ ദുഷ്ടബുദ്ധികളോ അഹങ്കാരികളോ ആകരുത്.[7] നിങ്ങളുടെ അയൽക്കാരനെതിരായി കുതന്ത്രങ്ങൾ ആസൂത്രണം ചെയ്യരുത്.

---

6. പുറപ്പാട് 20:13–18 വരെയുള്ള വാക്യങ്ങൾ ശ്രദ്ധിക്കുക. പത്തു കല്പനകൾക്കു നൽകിയ ചില ഉപചട്ടങ്ങൾക്കു ഗിരിപ്രഭാഷണത്തിന്റെ ശൈലിയോടുള്ള സാധർമ്മ്യം പഠനീയം. കാലദേശ പരിതഃസ്ഥിതികൾക്കനുയോജ്യമായി മതനിയമങ്ങളെ അവതരിപ്പിക്കുവാനുള്ള സ്വാതന്ത്ര്യം ഗ്രന്ഥകർത്താവ് ഉപയോഗിച്ചിരിക്കുന്നു.

7. രക്തസാക്ഷികളുടെ നഗരം എന്ന് പ്രസിദ്ധമായ മിയാഫിർക്കാത്തിൽ വച്ച് (കാർത്തേജ് ആവാം ഈ നഗരം. 'ദീത്തോദുസോഹദെ' എന്ന് സുറിയാനിയിൽ പ്രസിദ്ധം) ഒരു യാക്കോബ് മെത്രാപ്പോലീത്താ രചിച്ചതും സുറിയാനിസഭയിലും മലങ്കരസഭയിലും ഇന്നും പ്രയോഗത്തിലുള്ളതുമായ അമാലോഗിയായിൽ (പൂർണ്ണശെമ്മാശന്റേയോ കശ്ശീശായുടേയോ പട്ടംകൊടയിൽ നടത്തുവാനുള്ള വിശ്വാസപ്രബോധനം) കാണുന്ന ഉപദേശങ്ങൾക്ക് ഈ ഭാഗത്തോടുള്ള സമാനത നമ്മെ അത്ഭുതപ്പെടുത്തുന്നു. അമാലോഗിയ അതിന്റെ രചനാകാലത്ത് സ്നാനാർത്ഥികൾക്കുള്ള പ്രബോധനം ആയിരുന്നിരിക്കണം. വൈദികർക്കും മേല്പ്പട്ടക്കാർക്കുമുള്ള വിശ്വാസപ്രതിജ്ഞയ്ക്കു 'ശൽമൂസാ' എന്ന പേരിൽ മറ്റൊരു പ്രബോധനം രചിക്കേണ്ടി വന്നത്, തന്മൂലമായിരിക്കാം. സ്നാനാർത്ഥികൾ പ്രായേണ ശിശുക്കൾ മാത്രമായപ്പോൾ സ്നാനാർത്ഥികളുടെ അമാലോഗിയാ കശ്ശീശന്മാർക്കും വൈദികരുടെ പൊതു ശൽമൂസാ മേല്പ്പട്ടക്കാർക്കും എന്ന് പില്ക്കാലത്ത് നിയതമായതാകാം.

## അദ്ധ്യായം 3

എന്റെ കുഞ്ഞേ തിന്മയെയും അതിനെ ഇഷ്ടപ്പെടുന്നവരെയും വിട്ടു അകന്നുകൊൾക. കോപാവേശം ഉള്ളവരാകരുത്. എന്നാൽ കോപം കൊലപാതകത്തിലേക്കോ അസൂയയിലേക്കോ വാഗ്വാദങ്ങളിലേക്കോ വികാരപരമായ അന്ധതയിലേക്കോ നിങ്ങളെ നയിക്കാനിടയുണ്ട്. ഇവയെല്ലാം കൊലപാതകത്തെ ക്ഷണിച്ചു വരുത്തുന്നു.

എന്റെ മകനേ, നീ കാമാവേശം വെടിഞ്ഞുകൊൾക. എന്തെന്നാൽ അതു നിന്നെ അവിഹിതബന്ധങ്ങളിലേക്കു വഴി നടത്തിയേക്കാം. അസത്യഭാഷണങ്ങളിലേക്ക് അതു നിന്നെ നയിച്ചേക്കും. അതിൽ കണ്ണുവയ്ക്കുന്നവനൊക്കെയും വ്യഭിചാരത്തിൽ പതിക്കും.

എന്റെ മകനേ, നീ വിഗ്രഹവ്യാപാരി ആകരുത്. അതു നിന്നെ വിഗ്രഹാരാധനയിലേക്കു നയിക്കും. ജാലവിദ്യയും ജോത്സ്യവും മാന്ത്രികവിദ്യകളും കാണുകയോ കേൾക്കുകയോ ചെയ്യാൻ നീ ആഗ്രഹിക്കരുത്. അവ നിന്നെ വിഗ്രഹാരാധനയിലേക്കു നയിച്ചേക്കും.

എന്റെ മകനേ നീ അസത്യഭാഷകൻ ആകരുത്. അതു നിന്നെ മോഷണത്തിലേക്കു നയിക്കും. അത്യാഗ്രഹത്തിലേക്കും നിഗളത്തിലേക്കും അതു നിന്നെ വലിച്ചിഴയ്ക്കും. അവയുടെ സ്വാഭാവിക പരിണാമമത്രേ മോഷണം.

മകനേ നീ പിറുപിറുക്കരുത്, ആ ശീലം നിന്നെ അവിശുദ്ധ ഭാഷണങ്ങളിലേക്കു നയിക്കും. അപ്രകാരം തന്നെ അഭിപ്രായപ്രകടനങ്ങളിൽ നീ ധാരാളി ആകരുത്. ദുഷ്ടചിന്തകൾ ഉള്ളിൽ വളർത്തരുത്. അവയും നിന്നെ അശുദ്ധ ഭാഷണങ്ങളിലേക്കു നയിക്കാവുന്നതത്രേ.

ഭൂമിയെ അവകാശമായി അനുഭവിക്കേണ്ടുന്നതിന് നീ സൗമ്യത പരിശീലിക്കേണം.[8] സഹിഷ്ണുത, സഹതാപം, വഞ്ചനയില്ലായ്മ,

8. വി. മത്തായി 5.5 അമലോഗിയായിലെ സംബോധനയും ആത്മീയ മകനേ, പ്രിയ മക്കളെ എന്നു തന്നെയാണ്. പഴയനിയമ കല്പനകളെ ആഴപ്പെടുത്തി ഒരു പുതിയ സന്മാർഗ്ഗ ശാസ്ത്രം രചിക്കുവാനുള്ള ശ്രമമാണ് ഈ അധ്യായത്തിൽ കാണുന്നത്.

പ്രശാന്തത, നന്മയുടെ മൂല്യങ്ങൾ എന്നിവ നിന്നിൽ സദാ വളരട്ടെ. നിനക്കു ലഭിച്ചിട്ടുള്ള ഉപദേശ വചനങ്ങളെ ബഹുമാനിപ്പാൻ മറക്കയുമരുത്.

ആത്മപ്രശംസാപരമായ ഭാഷണങ്ങളിൽ നിന്ന് ഒഴിഞ്ഞിരിക്കേണം. മുൻവിധിയോടു കൂടി ആരേയും സമീപിക്കരുത്. പ്രശസ്തിയുള്ളവരോടു കൂടെ സഹവസിക്കുന്നതിലുമധികം അഭികാമ്യമാണ് സത്യസന്ധതയും വിനയവും ഉള്ള കൂട്ടുകാരോടു കൂടെയുള്ള വാസം എന്ന് കരുതിക്കൊള്ളണം.

ദൈവം അറിയാതെ യാതൊന്നും സംഭവിക്കുകയില്ല എന്നുള്ള ഉറച്ച വിശ്വാസത്തോടെ നിന്നെ അഭിമുഖീകരിക്കുന്ന എല്ലാ അനുഭവങ്ങളെയും നന്മ എന്ന നിലയിൽ സ്വീകരിക്കേണം.

## അദ്ധ്യായം 4

ദൈവവചനം നിന്നോടു സംസാരിക്കുന്നവരെ നീ രാപകൽ, എന്റെ മകനേ, ഓർക്കേണം.[9] കർത്താവിനെ ബഹുമാനിക്കുന്നതു പോലെ അവരെ ബഹുമാനിക്കണം. എന്തുകൊണ്ടെന്നാൽ ദൈവ സ്വഭാവം പ്രസംഗവിഷയമാവുന്നിടത്തെല്ലാം ദൈവം സന്നിഹിത നാണ്. ദിനംപ്രതി വിശുദ്ധന്മാരുടെ മുഖം തേടി അവരുടെ കൂട്ടാ യ്മയിൽ ചേർന്നുകൊൾക. അവരുടെ പ്രഭാഷണങ്ങൾ നിന്റെ ബുദ്ധിക്ക് ആഹാരം ആയിത്തീരട്ടെ.

വിഭാഗീയതകളെ പ്രോത്സാഹിപ്പിക്കുകയോ വിഭജനഹേതുവായി തീരുകയോ ചെയ്യരുത്. പ്രത്യുത പടവെട്ടുന്നവരെ യോജിപ്പിലേക്കു ഉപനയിക്കത്തക്കവിധം നീ സമാധാനപ്രിയൻ ആയിരിക്കേണം. നിന്റെ വിധിപ്രസ്താവനകൾ നീതിയുടെ പാശ്ചാത്തലത്തിൽ ആയി രിക്കട്ടെ; ശകാരങ്ങൾ മുഖപക്ഷമോ ഭയമോ കൂടാതെ ആയിരിക്കട്ടെ. ഇരുമനസ്സിന്റെ ചാഞ്ചല്യം നിന്റെ തീരുമാനങ്ങളെ ദുർബ്ബലപ്പെടു ത്തരുത്.

ദാനം സ്വീകരിക്കുവാൻ കൈനീട്ടുകയും ദാനം ചെയ്യാനാവശ്യ മായ ഘട്ടങ്ങളിൽ കൈവിരൽ വലിക്കുകയും ചെയ്യുന്ന ആളുക ളോട് നീ സദൃശ്യനാകരുത്.

നിന്റെ കൈകളുടെ അധ്വാനം ഫലസമ്പൂർണ്ണമാകുമ്പോൾ നിന്റെ അധർമ്മങ്ങൾക്കു പ്രായശ്ചിത്തമായി ദാനം ചെയ്യേണം. ദാനം ചെയ്യുന്നതിൽ ഉദാസീനമാകരുത്. ദാനം ചെയ്യുമ്പോൾ പിറുപിറു ക്കരുത്. എന്തെന്നാൽ നല്ല കൂലി നല്കുന്ന യജമാനനെ നീ അറി യേണ്ടിയിരിക്കുന്നു. ആവശ്യക്കാരൻ നിന്റെ മുമ്പിൽ നിന്ന് നിരാശ യോടെ അനാഥനായി പിന്തിരിഞ്ഞു പോവാൻ ഇടയാവരുത്. എന്നാലോ നിന്റെ സഹോദരന് നിന്റെ എല്ലാ നന്മയിലും സമ്പാദ്യ ത്തിലും പങ്കാളിത്വം അനുവദിക്കേണം. നിന്റെ സമ്പാദ്യങ്ങളുടെ ഉടമസ്ഥൻ നീ ആണെന്ന് ഭാവിക്കരുത്. അനശ്വരസമ്പത്തിൽ നിങ്ങ ളൊന്നിച്ച് ഓഹരിക്കാരാകാനുള്ളവരെങ്കിൽ ഇവിടെ നശ്വരസമ്പാ ദ്യത്തിൽ പങ്കുകാരാകുവാൻ നിങ്ങൾക്കു എത്രയും ന്യായമാകുന്നു.

---

9. എബ്രായ ലേഖനം 13:17 (‘നാം ദൈവസുതന്മാരാവാൻ ആയുഷ്ക്കാ ലത്തിൽചൊല്ലിത്തന്ന താതരെയോർക്കേണം’ എന്ന ഗാനം ഓർക്കുക).

ശൈശവം മുതൽ നിന്റെ മകനെയും മകളെയും ദൈവഭയത്തിൽ പരിശീലിപ്പിക്കേണം.[10] അക്കാര്യത്തിൽ ഉപേക്ഷയോ ഉദാസീന തയോ ഉണ്ടാകരുത്.

നിന്നെപ്പോലെ തന്നെ, ദൈവത്തിൽ പ്രത്യാശ വച്ചിരിക്കുന്ന വീട്ടുവേലക്കാരനോടോ വേലക്കാരിയോടോ നിർദ്ദയമായി കല്പി ക്കരുത്. (നിർദ്ദയമായ നിന്റെ കല്പന മൂലം) അവരുടെ ദൈവ ഭയം അസ്തമിക്കാതിരിക്കട്ടെ. എന്തുകൊണ്ടെന്നാൽ കർത്താവ് ആത്മാവിലുള്ള ഒരുക്കമല്ലാതെ മുഖപക്ഷമോ സ്ഥാന വലുപ്പത്തി ലുള്ള അന്തരമോ നോക്കിയല്ല മനുഷ്യരെ വിളിപ്പാൻ വന്നത്.

വേലക്കാരേ, ദൈവത്തിന്റെ പ്രതിനിധികളെ എന്നപോലെ നിങ്ങ ളുടെ യജമാനന്മാരെ ബഹുമാനത്തോടെ അനുസരിപ്പിൻ. [11]

സകലവിധ കപടഭാവത്തേയും കർത്താവിന് പ്രസാദമല്ലാത്ത എല്ലാത്തിനേയും നീ വെറുക്കേണം. കർത്താവിന്റെ പ്രമാണങ്ങളെ അവഗണിക്കരുത്. ആ ഉപദേശങ്ങളെ ഭദ്രമായി പാലിച്ചുകൊ ള്ളേണം. അതിനോട് എന്തെങ്കിലും കൂട്ടിച്ചേർക്കുകയോ അതിൽ നിന്ന് അല്പമെങ്കിലും കുറച്ചുകളയുകയോ അരുത്.

പള്ളിയിൽ കുറ്റങ്ങളെപ്രതി കുമ്പസാരിക്കേണം.[12] അവിശുദ്ധ മനസാക്ഷിയുമായി ആരാധനയിൽ പങ്കെടുക്കരുത്. ഇതത്രേ ജീവന്റെ മാർഗ്ഗം.

---

10. 'ബാലൻ നടക്കേണ്ടുന്ന വഴിയിൽ അവനെ അഭ്യസിപ്പിക്കുക' (ശല മോന്റെ വാക്യം).

11. എഫേസ്യർ 6:5.

12. പാപങ്ങൾ ഏറ്റുപറഞ്ഞു കുറ്റമില്ലാത്ത മനഃസ്സാക്ഷിയുമായി ആരാ ധനയിൽ പങ്കെടുക്കുക എന്ന സമ്പ്രദായത്തിന് അപ്പോസ്തോലിക കാല ത്തോളം പഴക്കമുണ്ട്. പാപം ഏറ്റുപറയലും പാപമോചനവും ശ്ലൈഹിക സഭാഘടനയുടെ ഭാഗമാണ്. ചിലരെങ്കിലും ഉപദേശിക്കുന്നതുപോലെ സഭയിൽ വളരെക്കാലം കഴിഞ്ഞു പ്രവേശിച്ച ഒരു ജീർണ്ണതയല്ല എന്ന് ഡിഡാക്കേ സാക്ഷിക്കുന്നു. ജീവന്റെ പാതയിൽ കുമ്പസാരം അനിവാ ര്യമാണ്. അതിന്റെ സമ്പ്രദായങ്ങൾക്കും ശൈലികൾക്കും കാലോചിത മായ പരിണാമം ഉണ്ടാകാം. അപ്പോഴും അതിന്റെ ആത്മാവ് സഭയിലു ണ്ടായിരിക്കും.

## അദ്ധ്യായം 5

എന്നാൽ മരണത്തിന്റെ മാർഗ്ഗം ഇതാകുന്നു. അതിന്റെ ആരംഭം തിന്മയിലാകുന്നു. ക്രൂരതയുടെയും ശാപത്തിന്റെയും വഴിയത്രേ അത്. കൊലപാതകം, വ്യഭിചാരം, കാമം, വിവാഹപൂർവ ലൈംഗിക സംസർഗ്ഗങ്ങൾ, മോഷണം, വിഗ്രഹാരാധന, മായാജാലം, മാന്ത്രി കവൃത്തി, കവർച്ച, കള്ളസാക്ഷ്യം, കാപട്യം, ഇരുഹൃദയം, അഹന്ത, ചതി, സ്വാർത്ഥത, അസത്യഭാഷണം, അസൂയ, പിളർപ്പ്, അസത്യ ശപഥം, ആത്മപ്രശംസ, ധിക്കാരം, അത്യാഗ്രഹം ഇവ അവയിൽ പ്പെടുന്നു.[13]

നന്മ പ്രവർത്തിക്കുന്നവരെ പീഡിപ്പിക്കുന്നവർ, സത്യവിരോധി കൾ, അസത്യസ്നേഹികൾ, ആർജ്ജവബോധമില്ലാത്തവർ, നന്മ യ്ക്കു ലഭിക്കുന്ന പ്രതിഫലമെന്തെന്ന് അറിയാത്തവർ, നന്മയുടെ കൂടെ നില്ക്കാത്തവർ, നീതിയുടെ പിൻബലമില്ലാതെ വിധിപ്രസ്താ വിക്കുന്നവർ, നന്മകൾ പ്രവർത്തിക്കുന്നതിലുമേറെ തിന്മകൾ ആസൂ ത്രണം ചെയ്യാൻ ഉറക്കം ഉപേക്ഷിക്കുന്നവർ എന്നിങ്ങനെ ഉള്ളവർ ഈ വഴിയിലുണ്ട്. സൗമ്യതയെപ്പറ്റിയും ക്ഷമയെപ്പറ്റിയും ഭാവന ചെയ്യാൻ പോലും അവർക്കു കഴിവില്ലാതിരിക്കുന്നു. നല്ലതും പ്രയോ ജനപ്രദവുമായ യാതൊന്നിനെപ്പറ്റിയും അവർ ഭാരപ്പെടുന്നില്ല. സ്വന്തം ഗുണം വരുത്തുന്ന കാര്യങ്ങളിലേ അവർക്കു താത്പര്യ

---

13. 'അലസതലേശം ബാധിച്ചാൽ
അശുഭവഴിക്കു വശംവദരായ്
സ്വാത്മത്തെ സ്വയമേ നിഹനിച്ചും.'
സുറിയാനിസഭയുടെ ബുധനാഴ്ച നമസ്ക്കാരം, പ്രഭാതം.

'ഒരൊറ്റ മതമുണ്ടുലകിന്നുയിരാം
സ്നേഹമതൊന്നല്ലോ
പരക്കെ നമ്മെപ്പാലമൃതൂട്ടും
പാർവണ ശശി ബിംബം.
അതിനൊരരിയാം നാസ്തിക്യം തൻ
ദ്വേഷം, ലോകത്തി–
ന്നഹോ തമസ്സാം അതിനടിപ്പെട്ടാൽ
അകാലമൃത്യുഫലം.'

എന്നാരംഭിക്കുന്ന 'പ്രേമസംഗീതം' എന്ന ഉള്ളൂർ കവിത ഇവിടെ ഓർമ്മിക്കാം.

മുള്ളു. ദരിദ്രനോട് അനുകമ്പയോ വീണവനോട് സഹതാപമോ അവരുടെ വഴിയിൽ കാണുകയില്ല. സ്രഷ്ടാവിനെക്കുറിച്ച് അവർക്കു അറിവില്ലാതിരിക്കുന്നു. അവർ ശിശുക്കളെ നശിപ്പിച്ചു കളയുന്നു. ദൈവസാദൃശ്യത്തെ വഷളാക്കുന്നു. തകർന്നവരെ ആക്രമിക്കുന്നു. ആവശ്യക്കാരിൽ നിന്ന് മുഖംതിരിക്കുന്നു. ധനികർക്കുവേണ്ടി വ്യവഹരിക്കുന്നു. ദരിദ്രർക്കെതിരെ അന്യായമായി വിധിക്കുന്നു. ഭയാനകമായ പാപകൃത്യങ്ങളത്രേ ഇവ. മകനേ, ഇവയിൽ നിന്നെല്ലാം നീ വിട്ടകന്ന് നില്ക്കണം.

## അദ്ധ്യായം 6

സത്യോപദേശ മാർഗ്ഗത്തിൽ നിന്ന് ആരും നിന്നെ വഴി തെറ്റിക്കാതിരിക്കട്ടെ, എന്തുകൊണ്ടെന്നാൽ അവരുടെ വഴിയിൽ ദൈവം ഇല്ല. നമ്മുടെ കർത്താവിന്റെ നുകം പൂർണ്ണമായും ചുമക്കുമ്പോൾ നീ പൂർണ്ണനായിത്തീരും. സാദ്ധ്യമെങ്കിൽ അതു കഴിയുന്ന അത്ര ചുമക്കുക.

ഭക്ഷണക്രമത്തിൽ യഥാശക്തി നിയന്ത്രണം പാലിക്കുക (അപ്പോ. പ്രവൃത്തി 15:28). വിഗ്രഹാർപ്പിതഭോജ്യങ്ങൾ വർജ്ജിപ്പാൻ പ്രത്യേകം സൂക്ഷിച്ചുകൊൾക. എന്തെന്നാൽ അത് വിഗ്രഹാരാധനയ്ക്കു തുല്യമാകുന്നു.

## അദ്ധ്യായം 7

# മാമ്മൂദീസായേക്കുറിച്ച്

മാമ്മൂദീസാ നടത്തുന്നത് താഴെ പറയുംപ്രകാരം ആയിരിക്കട്ടെ.

[1]പ്രാഥമിക കാര്യങ്ങൾ നിർവ്വഹിച്ചശേഷം പിതാവിന്റേയും പുത്രന്റേയും പ. റൂഹായുടേയും നാമത്തിൽ ഒഴുക്കുവെള്ളത്തിൽ മാമ്മോ

---

1. മാമ്മൂദീസായുടെ ക്രമം ഡിഡാക്കേയുടെ കാലം മുതലേ രണ്ടായി വിഭജിക്കപ്പെട്ടിരിക്കുന്നു. ഒന്നാം ശുശ്രൂഷയിൽ വേദം പഠിച്ചുകൊണ്ടിരിക്കുന്നവരുടെ മേലുള്ള പ്രാർത്ഥനയ്ക്കു ശേഷം പട്ടക്കാരൻ തനിക്കുവേണ്ടിയുള്ള പ്രാർത്ഥന നടത്തുന്നു. പിന്നീടു ധൂപത്തോടു കൂടി വേദം പഠിക്കുന്നവരുടെ മേലും പ്രാർത്ഥന നടത്തി, അവരുടെ പേരുകൾ എഴുതി പിതാവിന്റെയും പുത്രന്റെയും വി. റൂഹായുടെയും നാമത്തിൽ അവരുടെ നെറ്റിയിൽ മുദ്രയിടുന്നു. അനന്തരം 'സെദ്റാ' ചൊല്ലിയിട്ട് പട്ടക്കാരൻ പടിഞ്ഞാറോട്ട് തിരിഞ്ഞ് സത്യത്തിനു മുമ്പുള്ള പ്രാർത്ഥന നടത്തുന്നു. പിന്നീട് ദൈവത്തിന്റെ ഭയങ്കരനാമത്തിൽ ആകൽക്കറുസാക്കെതിരായുള്ള സത്യം ചെയ്യിച്ച് സാത്താനെയും അവന്റെ സകലത്തെയും ഉപേക്ഷിപ്പിക്കുന്നു. അതു കഴിഞ്ഞ് കിഴക്കോട്ടു തിരിഞ്ഞ് മശിഹായെ സമ്മതിക്കുകയും അവനിലും പിതാവിലും വി. റൂഹായിലും വിശ്വസിച്ച് ഏറ്റുപറയുകയും ചെയ്തശേഷം അവർ ക്രിസ്ത്യാനികളായിത്തീരുവാൻ അർഹരായി ഭവിച്ചതിലുള്ള കൃതജ്ഞതാ പ്രാർത്ഥന നടത്തുന്നു. ഇതാണ് പ്രാരംഭ കാര്യങ്ങളുടെ ശുശ്രൂഷാക്രമം. 'പഴയ പതിവനുസരിച്ച് അവർ ക്രിസ്ത്യാനികളെന്ന പേരിൽ വളരെക്കാലം കഴിഞ്ഞ ശേഷമാണ് മാമ്മൂദീസാ കൈക്കൊള്ളുന്നത്' – ഉറഹായിലെ മാർ യാക്കൂബ് – ഹൂദായകാനോൻ.

'വേദം പടിക്കുന്നവൻ മൂന്ന് സംവത്സരക്കാലം പഠനം നടത്തിയശേഷം മാമ്മൂദീസാ കൈക്കൊള്ളണം. വിശ്വാസത്തിലുള്ള തീക്ഷ്ണതയനുസരിച്ച് ഈ കാലദൈർഘ്യം കുറവു വരുത്താവുന്നതാണ്' – ഹൂദായകാനോൻ.

'നാല്പതു നോമ്പിൽ രണ്ടാഴ്ചകൾക്കുശേഷം മാമ്മൂദീസാ നടത്തുന്നത് വിഹിതമല്ല. മാമ്മൂദീസാ കൈക്കൊള്ളുന്നവർ വിശ്വാസം പഠിക്കുകയും പെസഹാവ്യാഴാഴ്ച ആയത് എപ്പിസ്ക്കോപ്പായെയോ കശ്ശീശായെയോ ചൊല്ലിക്കേൾപ്പിക്കേണ്ടതുമാകുന്നു.' ലവോദിക്കിയാ സുന്നഹദോസ് – ഹൂദായകാനോൻ.

'വേദം പഠിച്ചുകൊണ്ടിരിക്കുന്നവരെ നോമ്പിന്റെ അവസാന ആഴ്ച ശപഥം ചെയ്യിച്ചശേഷം ശനിയാഴ്ച പാതിരാത്രിയിൽ അവർ ഒഴുക്കുള്ള ജലത്തിൽ സന്നിഹിതരാകേണം. ആദ്യം കുട്ടികൾക്കു മാമ്മൂദീസാ നൽകണം. പട്ടക്കാരനെ ഏറ്റുചൊല്ലുവാൻ അവർക്ക് പ്രാപ്തിയുണ്ടെങ്കിൽ അങ്ങനെ ചെയ്യണം. ഇല്ലെങ്കിൽ അവരുടെ പിതാക്കൾ അവർക്കു പകരം ഏറ്റുപറയണം.' ശ്ലീഹ

ദീസാ നൽകണം. ഒഴുക്കുവെള്ളം ലഭ്യമാകുന്നില്ലെങ്കിൽ സാധാര ണവെള്ളത്തിൻ ആവാം. തണുത്ത വെള്ളം ഉപയോഗിക്കാനാവു ന്നില്ലെങ്കിൽ ചൂടാക്കിയ വെള്ളം ഉപയോഗിക്കാം. ഇതൊന്നും പ്രായോഗികമല്ലെങ്കിൽ പിതൃപുത്ര പരിശുദ്ധാത്മാവിന്റെ നാമത്തിൽ സ്നാനാർത്ഥിയുടെ ശിരസ്സിൽ മൂന്നു പ്രാവശ്യം വെള്ളം ഒഴിക്കു കയോ തളിക്കുകയോ ചെയ്യണം. മാമ്മൂദീസാ ഏല്ക്കുന്നവനും മാമ്മൂദീസാ നല്കുന്നവനും മാമ്മൂദീസായ്ക്കു മുമ്പ് ഉപവസിക്കണം. കഴിയുന്നത്ര മറ്റുള്ളവരും ഉപവസിക്കണം.[2] എന്നാൽ സ്നാനാർത്ഥി ഒന്നോ രണ്ടോ ദിവസം മുൻകൂട്ടി ഉപവസിക്കുവാൻ കല്പിക്കണം.

---

ന്മാർ – ഹൂദായകാനോൻ.

'മറ്റു കൈവെപ്പ് ശുശ്രൂഷകളിൽ എന്നപോലെ മാമ്മൂദീസായിലും അതു നടത്തുന്ന പട്ടക്കാരന്റെ മുഖം കിഴക്കോട്ടല്ല, പടിഞ്ഞാറോട്ടായിരിക്കണം' – യൂഹാനോൻ പാത്രിയർക്കീസ് – ഹൂദായകാനോൻ.

ഡിഡാക്കേയിലെ മാമ്മൂദീസായുടെ നിയമങ്ങളും ഹൂദായകാനോനിലെ നിയമങ്ങളും താരതമ്യം ചെയ്തു പഠിച്ചാൽ ഡിഡാക്കേയുടെ വികസിതമായ വ്യാഖ്യാനമാണ് ഹൂദായകാനോനിലുള്ളതെന്ന് ബോധ്യമാകും. ശിശു സ്നാനം, ചൂടുവെള്ളത്തിന്റെ ഉപയോഗം, തുടങ്ങി അടിസ്ഥാനപരമായ അനു ഷ്ഠാനശൈലികൾ അവഗണിക്കുന്ന നവീകരണോത്തര സമൂഹങ്ങൾ ക്രൈസ്തവസഭയുടെ ആദിമകാല ചരിത്രത്തിൽ അജ്ഞരായതുകൊണ്ടാണ് നവീനോപദേശങ്ങളിൽ അഭിരമിക്കുന്നത്. ഓർത്തഡോക്സ് സഭകളുടെ ആരാ ധനകളിലെ അനുഷ്ഠാനങ്ങൾക്കു വേദപുസ്തക കാനോൻ രൂപീകരണകാ ലഘട്ടത്തോളം നീളുന്ന ചരിത്ര മാണുള്ളത്.

2. മാമ്മൂദീസായ്ക്കു മുമ്പ് അതു നടത്തുന്ന കാർമ്മികരും സ്വീകാരകരും ഉപവസിക്കുവാൻ ഡിഡാക്കേ ഉപദേശിക്കുന്നത് കൂദാശാനിർവ്വഹണത്തിനുള്ള ഒരുക്കം എന്ന നിലയിലാണ്. ഓർത്തഡോക്സ് സഭകൾ മാമ്മൂദീസാ മാത്ര മല്ല ഒട്ടു മിക്ക കൂദാശകളും ഉപവാസത്തോടു കൂടിയാണ് നടത്തുന്നത്. തലേ ദിവസം സന്ധ്യ മുതൽ പിറ്റേദിവസം കൂദാശ നിർവ്വഹിച്ചു തീരുന്നതുവരെ ഭക്ഷണപാനീയങ്ങൾ വർജ്ജിക്കുന്നു. ഈ ഒരുക്കത്തിന് കൂടുതൽ ആഴവും വ്യാപ്തിയും നൽകുവാനാകാം വലിയ നോമ്പിന്റെ കാലത്ത് ഉയിർപ്പ് പെരു ന്നാളിന്റെ മുമ്പായി മാമ്മൂദീസാ നടത്തിവന്നിരുന്നത്. അറിയിപ്പിന്റെ ശനി യാഴ്ച മാമ്മൂദീസായും ഉയിർപ്പു പെരുന്നാളിൽ വി. കുർബ്ബാനാനുഭവവും – ഇതായിരുന്നു പ്രാചീന സമ്പ്രദായം. സ്നാനാർത്ഥികൾ വെള്ളവസ്ത്രം അണിഞ്ഞ് ഉയിർപ്പു ഞായറാഴ്ചയും തുടർന്നുള്ള ഒരാഴ്ചയിലെ എല്ലാ ദിവ സങ്ങളിലും ദൈവാലയത്തിൽ സന്നിഹിതരാകുന്ന പതിവുണ്ടായിരുന്നത് സ്മരിച്ചുകൊണ്ട് ഉയിർപ്പു മുതൽ പുതുഞായർ വരെയുള്ള ദിനങ്ങളെ ഓർത്ത ഡോക്സ് സഭ 'വെളുത്ത ദിനം' എന്നർത്ഥമുള്ള 'ഹേവോറെ' ദിനങ്ങൾ എന്നാണ് കലണ്ടറിലും വേദവായനക്കുറിപ്പിലും വിശേഷിപ്പിച്ചിട്ടുള്ളത്.

### അദ്ധ്യായം 8

# ഉപവാസവും പ്രാർത്ഥനയും

നിങ്ങളുടെ ഉപവാസ ദിനങ്ങൾ കപടഭക്തന്മാരുടെ (യഹൂദന്മാരുടെ) അതേ ദിനത്തിൽ ആകാതിരിക്കട്ടെ. അവർ തിങ്കൾ, വ്യാഴം എന്നീ ദിനങ്ങളിൽ ഉപവസിക്കുന്നു. നിങ്ങളുടേതോ ബുധനും വെള്ളിയും ആയിരിക്കട്ടെ.[3]

നിങ്ങളുടെ പ്രാർത്ഥനയും അവരുടേതിൽ നിന്ന് ഭിന്നമായിരിക്കട്ടെ. നമ്മുടെ കർത്താവ് തന്റെ സുവിശേഷത്തിൽ കല്പിച്ചിട്ടുള്ള പ്രകാരം ഇപ്രകാരം പ്രാർത്ഥിപ്പിൻ. 'സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ നിന്റെ നാമം പൂജിതമാകേണമേ. നിന്റെ രാജ്യം വരേണമേ. നിന്റെ ഹിതം സ്വർഗ്ഗത്തിൽ എന്ന പോലെ ഭൂമിയിലും നിറവേറ്റപ്പെടേണമേ. ഞങ്ങൾക്കായുള്ള അപ്പം ഇന്ന് ഞങ്ങൾക്ക് തരേണമേ. ഞങ്ങളുടെ കടക്കാരോട് ഞങ്ങൾ ക്ഷമിക്കുന്നതുപോലെ ഞങ്ങളുടെ കടങ്ങളും ക്ഷമിക്കേണമേ. പ്രലോഭനങ്ങളിലേക്കു ഞങ്ങളെ പ്രവേശിപ്പിക്കരുതേ. ദുഷ്ടനിൽ നിന്ന് ഞങ്ങളെ രക്ഷിച്ചു കൊള്ളേണമേ. എന്തുകൊണ്ടെന്നാൽ ശക്തിയും മഹത്വവും

---

3. 'ഒരു എപ്പിസ്കോപ്പായോ കശീശ്ശായോ ശെമ്മാശനോ....... വെള്ളിയാഴ്ച ബുധനാഴ്ച ദിവസങ്ങൾ ആചരിക്കാതിരുന്നാൽ മുടക്കപ്പെടണം.' – ശ്ലീഹന്മാരുടെ കാനോനാകൾ.

'കശീശ്ശായും ശെമ്മാശനും ഇരുപതു വയസ്സിനു മേൽ പ്രായമുള്ള വിശ്വാസികളും പെന്തിക്കോസ്തിയുടെ അമ്പതു ദിവസങ്ങൾ ഒഴികെയുള്ള ബുധനാഴ്ചയും വെള്ളിയാഴ്ചയും നോമ്പ് ലംഘിക്കുവാൻ പാടുള്ളതല്ല' – കുറിയാക്കോസ് പാത്രിയർക്കീസ് – ഹൂദായകാനോൻ.

'വെള്ളിയാഴ്ചയും ബുധനാഴ്ചയും മാംസം ഭക്ഷിക്കുകയോ വലിയ നോമ്പിൽ വീഞ്ഞു കുടിക്കുകയോ ചെയ്യുന്നവരെ നിരോധനത്തിൽ നിർത്തണം' – യൂഹാനോൻ പാത്രിയർക്കീസ്, ഹൂദായകാനോൻ.

'ഒരു വിശ്വാസിയും ബുധനാഴ്ചയും വെള്ളിയാഴ്ചയും സൂര്യാസ്തമയത്തിനു മുമ്പായി നിരോധിത ഭക്ഷണങ്ങൾ കഴിച്ചു കൂടാ' – ഹൂദായ കാനോൻ.

4. വി. മത്തായി 6:9–13.

എന്നേയ്ക്കും നിനക്കുള്ളതാകുന്നു.' ഇപ്രകാരം പ്രതിദിനം മൂന്ന് പ്രാവശ്യം നിങ്ങൾ പ്രാർത്ഥിക്കേണം.[5]

5. 'കർത്താവ് അവസാനത്തിൽ കിഴക്കുനിന്ന് പ്രത്യക്ഷപ്പെടും എന്നുള്ളതുകൊണ്ട് കിഴക്കോട്ട് തിരിഞ്ഞ് പ്രാർത്ഥിക്കണമെന്ന് ശ്ലീഹന്മാർ നിശ്ചയിച്ചു' – ഹൂദായ കാനോൻ.

'കർത്താവ് പ്രകാശം നൽകിയതുകൊണ്ട് പ്രഭാത സമയത്തും ന്യായം വിസ്തരിക്കപ്പെട്ടതുകൊണ്ട് മൂന്നാം മണി സമയത്തും കുരിശിൽ തൂക്കപ്പെട്ടതുകൊണ്ട് ആറാംമണി സമയത്തും സകലതും ഇളക്കി വിറച്ചതുകൊണ്ട് ഒമ്പതാംമണി സമയത്തും രാത്രിയിലെ ആശ്വാസത്തിന് സന്ധ്യാസമയത്തും പകലിന്റെ ആഗമനം പ്രതീക്ഷിക്കുന്നതിനാൽ കോഴി കൂവുമ്പോഴും പ്രാർത്ഥിക്കേണം. ഏഴു തികയുവാൻ സൂത്താറ എന്ന പ്രാർത്ഥനയും മല്പാന്മാർ കൂട്ടിച്ചേർത്തിരിക്കുന്നു' – ഹൂദായ കാനോൻ.

## അദ്ധ്യായം 9

# വി. കുർബ്ബാനയെക്കുറിച്ച്

സ്തോത്രയാഗത്തിന്റെ അഥവാ 'എവുക്കറസ്തിയാ'യുടെ പ്രാർത്ഥന ഈ വിധം നിർവ്വഹിപ്പിൻ. പാനപാത്രം എടുത്ത് ആരംഭിക്കുക.

'നിന്റെ ദാസനായ ദാവീദിന്റെ വീഞ്ഞിനെപ്രതി (വീഞ്ഞ് ക്രിസ്തുവിനെക്കുറിക്കുന്നു; വി. കുർബ്ബാനയിലെ രക്തമായിത്തീർന്ന വീഞ്ഞിനെക്കുറിക്കുന്നു, ദൈവത്തിന്റെ സഭയെയും സൂചിപ്പിക്കുന്നു - വ്യാഖ്യാനം) സ്വർഗ്ഗസ്ഥ പിതാവേ, ഞങ്ങൾ നിനക്കു കൃതജ്ഞത സമർപ്പിക്കുന്നു. നിന്റെ ദാസനായ യേശു മുഖാന്തിരം ഞങ്ങൾക്ക് അതിനെ നീ വെളിപ്പെടുത്തി. നിനക്കു സ്തുതിയും സ്തോത്രവും എന്നേക്കും യോഗ്യമാകുന്നു.'

പിന്നീട് അപ്പത്തെക്കുറിച്ച്:

തന്റെ ദാസനായ യേശു മുഖേന ഞങ്ങൾക്കു ജീവനും അറിവും വെളിപ്പെടുത്തിത്തന്ന പിതാവേ, നിനക്കു സ്തോത്രം. നിനക്കു അനന്തമായും അവിരാമമായും ഞങ്ങൾ സ്തോത്രം സമർപ്പിക്കുന്നു. പർവ്വതങ്ങളുടെ മുകളിൽ വിതരണം ചെയ്യപ്പെടുന്ന അപ്പക്കഷ്ണങ്ങൾ (ധാന്യമണികൾ: വിവർത്തകൻ) ശേഖരിക്കപ്പെട്ടു ഒന്നായിത്തീരുന്നതുപോലെ ഭൂമിയുടെ അതിർത്തികളിൽ നിന്ന് നിന്റെ സഭയുടെ മക്കൾ കൂട്ടിച്ചേർക്കപ്പെടുകയും നിന്റെ രാജ്യത്തിലേക്കു പ്രവേശിക്കുകയും ചെയ്യുമാറാകേണമേ. എന്തുകൊണ്ടെന്നാൽ ശക്തിയും മഹത്വവും ക്രിസ്തുയേശുവിലൂടെ എന്നേയ്ക്കും നിന്റേതാകുന്നു.

കർത്താവിന്റെ നാമത്തിൽ മാമ്മൂദീസാ ഏറ്റവരല്ലാതെ ആരും ഈ സ്തോത്രയാഗത്തിൻ നിന്ന് ഭക്ഷിക്കുകയോ പാനം ചെയ്യുകയോ അരുത്.[6] വിശുദ്ധമായത് നായ്ക്കൾക്കു ഇട്ടുകൊടുക്കരുതെന്ന് കർത്താവ് കല്പിച്ചത് ഇതിനെക്കുറിച്ചാകുന്നു.

---

6. കുർബ്ബാന അനുഭവത്തിന് മുമ്പ് മാമ്മൂദീസാ ഏറ്റിരിക്കണമെന്ന അപ്പോസ്തോലിക നിഷ്ഠ ഒർത്തഡോക്സ് സഭകൾ ഇന്നും നിലനിർത്തുന്നു. പ്രവേശന കൂദാശയായിട്ടാണ് മാമ്മൂദീസായെ കണക്കാക്കുന്നത്. മാമ്മൂദീസാ ഏല്ക്കാത്തവരെ കൂദാശയുടെ വേളകളിൽ ദേവാലയത്തിൽ പ്രവേശിക്കുവാൻ അനുവദിക്കാറില്ല. വി. കുർബാനയിലും മൂറോൻ കൂദാശയിലും മാമ്മൂദീസാ ഏല്ക്കാത്തവരെ പുറത്താക്കുവാൻ പ്രത്യേക നിർദ്ദേശങ്ങളും ചടങ്ങുകളും ഉണ്ട്. 'വിശുദ്ധിയുള്ളവർക്കും വെടിപ്പുള്ളവർക്കും ഈ വിശുദ്ധതകൾ നല്കപ്പെടുന്നു' എന്ന പ്രഖ്യാപന വാക്യത്തിന് ഈ അർത്ഥവും ലക്ഷ്യവും തന്നെയാണുള്ളത്.

## അദ്ധ്യായം 10

എല്ലാവരും തൃപ്തി വരുവോളം അതിൽ നിന്നും പ്രാപിച്ചതിന് ശേഷം സ്തോത്രവാക്യമായി ഇപ്രകാരം പറവിൻ.

'നിന്റെ വിശുദ്ധ നാമം ഞങ്ങളുടെ ഹൃദയങ്ങളിൽ നീ വസിക്കുമാറാക്കി. നിന്റെ ദാസനായ യേശുവിലൂടെ അറിവും വിശ്വാസവും അനശ്വരതയും ഞങ്ങൾക്കു നീ വെളിപ്പെടുത്തിത്തന്നു. ഇവയ്ക്കുവേണ്ടി സ്വർഗ്ഗസ്ഥ പിതാവേ ഞങ്ങൾ നിനക്കു നന്ദി പറയുന്നു. ശാശ്വത മഹത്വം നിനക്കുള്ളതാകുന്നു. സർവ്വശക്തനായ കർത്താവേ, നിനക്കുവേണ്ടിയും നിന്നെപ്രതിയും എല്ലാം സൃഷ്ടിക്കപ്പെട്ടിരിക്കുന്നു. എല്ലാവർക്കും ആനന്ദം ഉണ്ടാകുമാറ് ഭക്ഷണപാനീയങ്ങൾ യഥേഷ്ടം നീ നല്കിയിരിക്കുന്നു. നിന്റെ ശക്തിയുടെ വല്ലഭത്വത്തെപ്രതി പ്രത്യേകമായി ഞങ്ങൾ നിന്നെ സ്തുതിക്കുന്നു. നിനക്ക് ഇപ്പോഴും എപ്പോഴും മഹത്വം.'

കർത്താവേ നിന്റെ സഭയെ ഓർത്തുകൊള്ളേണമെ. അതിനെ എല്ലാ തിന്മകളിൽ നിന്നും സ്വതന്ത്രയാക്കേണമേ. നിന്റെ സ്നേഹം മൂലം അതിനെ സമ്പന്നയാക്കുകയും ശുദ്ധീകരിക്കുകയും ചെയ്യേണമേ.[7]

അവർക്കുവേണ്ടി നീ തയാറാക്കിയ രാജ്യത്തിലേക്കു നാലു കാറ്റുകളിൽ നിന്നും അതിനെ കൂട്ടിച്ചേർക്കേണമെ. എന്തുകൊണ്ടെന്നാൽ ശക്തിയും മഹത്വവും എന്നേക്കും നിനക്കുള്ളതാകുന്നു.

ഈ ലോകം കടന്നുപോകട്ടെ.
നിന്റെ കൃപ പ്രത്യക്ഷപ്പെടുമാറാകട്ടെ.
ദാവീദിന്റെ ദൈവത്തിന് ഓശാനാ.
വിശുദ്ധിയുള്ളവൻ അടുത്തുവരട്ടെ.[8]
അല്ലാത്തവർ അനുതപിക്കട്ടെ.
കർത്താവേ വേഗം വരേണമേ. ആമ്മീൻ.

---

7. ഓർത്തഡോക്സ് സഭയുടെ പള്ളിക്കൂദാശാ ക്രമത്തിൽ ഈ ഭാഗം അതേപടി സ്വീകരിക്കപ്പെട്ടിട്ടുണ്ട്.

8. 'വിശുദ്ധിയുള്ളവർക്കും വെടിപ്പുള്ളവർക്കും ഈ വിശുദ്ധതകൾ നൽകപ്പെടുന്നു' എന്ന ഓർത്തഡോക്സ് കുർബ്ബാനക്രമത്തിലെ വാക്യം ഓർമ്മിക്കുക.

## അദ്ധ്യായം 11

# പ്രബോധകരെ സംബന്ധിച്ച്

ആരെങ്കിലും നിങ്ങളുടെ അടുത്തുവന്ന് മേല്പ്പറഞ്ഞ കാര്യങ്ങൾ പ്രബോധിപ്പിച്ചാൽ നിങ്ങൾ അവരെ സ്വാഗതം ചെയ്യണം. എന്നാൽ പ്രബോധകൻ ഇവയെ വിട്ട്, അവയെ നശിപ്പിക്കുമാറ് വ്യത്യസ്തമായ സിദ്ധാന്തങ്ങൾ പഠിപ്പിച്ചാൽ നിങ്ങൾ അവരെ വിട്ടൊഴിഞ്ഞു മാറണം. എന്നാൽ അവരുടെ പ്രഭാഷണം നീതിയെയും കർത്താവിനെക്കുറിച്ചുള്ള വിജ്ഞാനത്തേയും മുൻനിർത്തിയുള്ളതാണെങ്കിൽ കർത്താവിനെ എന്നപോലെ അവരെ കൈക്കൊള്ളേണം. അപ്പോസ്തോലന്മാരോടും പ്രവാചകന്മാരോടും നിങ്ങൾ ഈ വിധം പ്രവർത്തിക്കണം. നിങ്ങളുടെ അടുക്കൽ വരുന്ന അപ്പോസ്തോലനെ കർത്താവിനെ എന്ന പോലെ കൈക്കൊള്ളേണം. എന്നാൽ അദ്ദേഹം ഒരു ദിവസത്തിലേറെ - അത്യാവശ്യമെങ്കിൽ മറ്റൊരു ദിവസം കൂടിയാകട്ടെ - നിങ്ങളോടൊത്ത് കഴിയാനിടയാകരുത്. മൂന്നാം ദിവസവും അദ്ദേഹം നിങ്ങളോടൊത്തു കഴിയുവാനാഗ്രഹിച്ചാൽ അദ്ദേഹം വ്യാജപ്രവാചകനാണെന്ന് നിങ്ങൾ തിരിച്ചറിയണം. ഒരു അപ്പോസ്തോലൻ നിങ്ങളെ വിട്ടുപോകുമ്പോൾ അടുത്ത താവളം വരെ ഉപയോഗിക്കാനുള്ള അല്പമല്ലാതെ മറ്റു യാതൊന്നും നല്കരുത്. അദ്ദേഹം പണം ആവശ്യപ്പെടുന്നുവെങ്കിൽ വ്യാജപ്രവാചകൻ ആകുന്നു.

ആത്മാവിൽ സംസാരിക്കുന്ന ഒരു പ്രവാചകനെ പരീക്ഷിക്കുകയോ പരിശോധിക്കുകയോ അരുത്. മനുഷ്യരുടെ എല്ലാ പാപങ്ങളും ക്ഷമിക്കപ്പെട്ടാലും ഈ പാപം ക്ഷമിക്കപ്പെടുകയില്ല.[9]

ആത്മീയ ഉണർവ്വിൽ പ്രസംഗിക്കുന്നവരായി കാണപ്പെടുന്ന എല്ലാവരെയും പ്രവാചകന്മാരെന്ന് എണ്ണരുത്. കർത്താവിന്റെ വഴികളിലൂടെ അവർ നടക്കുന്നുവോ എന്ന് അന്വേഷിച്ചു കൊൾവിൻ. പ്രവാചകനെയും വ്യാജ പ്രവാചകനെയും അവരുടെ ജീവിത സമ്പ്രദായങ്ങളിലൂടെ തിരിച്ചറിയണം. ദർശന വ്യാഖ്യാനത്തിനിടയിൽ ഭക്ഷണം ആവശ്യമായി വന്നാലും ഒരു പ്രവാചകൻ അത് സ്വീകരിക്കയില്ല.[10] ഭക്ഷിക്കുന്നുവെങ്കിൽ അദ്ദേഹം കള്ള പ്രവാചകൻ

9. വി. മർക്കോസ് 3:28.

10. വി. ലൂക്കോസ് 10:7

ആകുന്നു. സത്യത്തിന്റെ പ്രസംഗകനായ ഒരു പ്രവാചകൻ, താൻ പ്രസംഗിക്കുന്നതിനെ ആചരിക്കുന്നില്ലെങ്കിൽ അദ്ദേഹം വ്യാജപ്രവാചകൻ ആകുന്നു.

സുപരീക്ഷിതനും സത്യസന്ധനുമായ ഒരു പ്രവാചകൻ സഭയുടെ ഭൗമിക പ്രതീകം എന്ന നിലയിൽ എന്തെങ്കിലും പ്രവർത്തിക്കുകയും തന്റെ പ്രവൃത്തിയെ അനുകരിപ്പാൻ മറ്റുള്ളവരെ പഠിപ്പിക്കാതിരിക്കുകയും ചെയ്താൽ അവരെ നിങ്ങൾ വിധിക്കരുത്; ദൈവം അവരെ വിധിക്കട്ടെ. എന്തുകൊണ്ടെന്നാൽ പുരാതന പ്രവാചകന്മാരും അപ്രകാരം പ്രവർത്തിച്ചിട്ടുണ്ട്.

ആത്മപ്രചോദിതൻ (എന്ന ഭാവത്തിൽ) പണമോ മറ്റു വല്ലതുമോ നിങ്ങളോട് ആവശ്യപ്പെട്ടാൽ അവനെ അവഗണിച്ചു കൊൾവിൻ. എന്നാൽ മുട്ടുള്ളവർക്കുവേണ്ടി എന്തെങ്കിലും നിങ്ങൾ കൊടുക്കാൻ അദ്ദേഹം ആവശ്യപ്പെടുന്നുവെങ്കിൽ ആരും അദ്ദേഹത്തെ വിമർശിക്കരുത്.

## അദ്ധ്യായം 12

കർത്താവിന്റെ നാമത്തിൽ വരുന്ന ഏവനെയും നിങ്ങൾ സ്വാഗതം ചെയ്യണം. പിന്നീടുള്ള പരീക്ഷണങ്ങളിലൂടെ അവരെ നിങ്ങൾക്കു തിരിച്ചറിയാറാകുമല്ലോ. തിന്മയിൽ നിന്ന് നന്മയെ വേർതിരിച്ചറിയുവാൻ ദൈവം നിങ്ങൾക്കു ശക്തി നൽകട്ടെ. വരുന്നവൻ സഞ്ചാരിയാണെങ്കിൽ നിങ്ങൾ യഥാശക്തി സഹായിക്കണം. അദ്ദേഹം നിങ്ങളോടൊത്ത് രണ്ടോ കൂടിയാൽ മൂന്നോ ദിവസത്തിലധികം താമസിക്കുവാൻ ഇടയാകരുത്. അദ്ദേഹം നിങ്ങളോട് സ്ഥിരവാസം ആഗ്രഹിച്ചുവെങ്കിൽ, തൊഴിലറിയുന്നവനെങ്കിൽ തൊഴിൽ ചെയ്ത് ഉപജീവനം തേടുവാൻ അദ്ദേഹം തയ്യാറാകട്ടെ. തൊഴിൽ അറിയാത്തവനെങ്കിൽ അവനോട് യുക്തിപോലെ പ്രവർത്തിച്ചു കൊൾവിൻ. എന്തെന്നാൽ ക്രിസ്ത്യാനിയാണെന്നുള്ളതുകൊണ്ടു മാത്രം ഒരുവൻ അലസതയിൽ നിങ്ങളോടൊത്തു കഴിയുവാൻ ഇടയാകരുത്. ഈ നിലപാട് അദ്ദേഹത്തിന് സമ്മതമാകുന്നില്ലെങ്കിൽ അദ്ദേഹം ക്രിസ്തുവിനെ ചൂഷണം ചെയ്യുന്നവനെന്നറിഞ്ഞു അദ്ദേഹത്തെ വിട്ടുമാറിക്കൊൾവിൻ.

## അദ്ധ്യായം 13

നിങ്ങളുടെ മദ്ധ്യേ വസിക്കാനാഗ്രഹിക്കുന്ന യഥാർത്ഥ പ്രവാചകൻ ഉപജീവനത്തിനുള്ള പ്രതിഫലം ലഭിക്കുവാൻ അർഹനാകുന്നു. വേലക്കാരനെപ്പോലെ ഉപദേഷ്ടാവും പ്രതിഫലത്തിന് അർഹനാകുന്നു.[11] അതുകൊണ്ടു മുന്തിരിത്തോട്ടം, കൃഷിനിലം, കാളകൾ, ആടുകൾ ഇവയുടെ ആദ്യഫലം ശേഖരിക്കുകയും അവർക്കു കൊടുക്കുകയും വേണം.[12] എന്തെന്നാൽ അവർ നിങ്ങളുടെ മഹാപുരോഹിതർ ആകുന്നു. പ്രവാചകന്മാർ നിങ്ങളുടെ അടുക്കൽ ഇല്ലെങ്കിൽ അവ ദരിദ്രർക്കു കൊടുപ്പിൻ. നിങ്ങൾ അപ്പം ഉണ്ടാക്കുമ്പോൾ ഒക്കെയും ആദ്യത്തേത് കല്പനപ്രകാരം കൊടുപ്പീൻ. വീഞ്ഞുഭരണിയോ എണ്ണഭരണിയോ തുറക്കുമ്പോൾ ആദ്യഫലം പ്രവാചകന്മാർക്കു കൊടുപ്പിൻ. പണമോ വസ്ത്രമോ എന്നു വേണ്ട ലഭിക്കുന്നതിലെല്ലാം ആദ്യഫലം ഉത്തമമായത് കല്പനപ്രകാരം കൊടുപ്പിൻ.

11. വി. ലൂക്കോസ് 10:7.

12. ഗലാത്യർ 6:6.

## അദ്ധ്യായം 14

കർത്തൃദിവസത്തിൽ നിങ്ങൾ ഒരുമിച്ചു കൂടണം.[13] അപ്പം മുറിച്ച് സ്തോത്രബലി അർപ്പിക്കണം. നിങ്ങളുടെ യാഗം വിശുദ്ധമാകേണ്ടുന്നതിന് ആദ്യമേ നിങ്ങൾ പാപങ്ങൾ ഏറ്റുപറയണം. നിങ്ങളിലൊരാൾക്ക് അവന്റെ കൂട്ടുകാരനോട് അകൽച്ചയുണ്ടെങ്കിൽ അവർ ഐക്യപ്പെടുവോളം 'വിശുദ്ധ സംസർഗ്ഗ'ത്തിൽ അവന് പങ്കുണ്ടാകരുത്;[14] നിങ്ങളുടെ യാഗം കറയില്ലാത്തതാകേണ്ടതിന്നു തന്നെ. കർത്താവിപ്രകാരം കല്പിച്ചിരിക്കുന്നു:

'നിങ്ങൾ എല്ലാക്കാലത്തും എല്ലാ സ്ഥലത്തും കറയില്ലാത്ത യാഗം എനിക്കു സമർപ്പിപ്പിൻ. ഞാൻ മഹാരാജാവല്ലോ. ദേശങ്ങളുടെ അത്ഭുതം എന്നാകുന്നു എന്റെ നാമം.'[15]

---

13. അപ്പോസ്തോല പ്രവൃത്തികൾ 2:42.
14. വി. മത്തായി 5:23, 24.
15. മലാഖി 1:11, 15.

### അദ്ധ്യായം 15

# പ്രാദേശിക അധ്യക്ഷന്മാരെക്കുറിച്ച്

ആയതുകൊണ്ട് കർത്താവിന് കൊള്ളാവുന്നവരും സൗമ്യഹൃദയരും ദ്രവ്യാഗ്രഹമില്ലാത്തവരും ആത്മാർത്ഥതയുള്ളവരും സുപരീക്ഷിതരും ആയവരെ നിങ്ങൾക്കു എപ്പിസ്കോപ്പന്മാരും ശെമ്മാശ്ശന്മാരുമായി തെരഞ്ഞെടുത്തു നിയമിക്കണം.[16] എന്തുകൊണ്ടെന്നാൽ അവർ നിങ്ങൾക്കുവേണ്ടി പ്രവാചകന്മാരുടേയും ഉപദേഷ്ടാക്കളുടേയും ശുശ്രൂഷ നിർവ്വഹിക്കാനുള്ളവരാകുന്നു. അവരെ നിസ്സാരരായി ഗണിക്കരുത്. അവർ പ്രവാചകന്മാരുടെയും മല്പാന്മാരുടേയും ഗണത്തിൽ ബഹുമാന്യസ്ഥാനം വഹിക്കുന്നുവല്ലോ.

കോപത്തിൽ പരസ്പരം അധിക്ഷേപിക്കരുത്. എന്നാലോ സുവിശേഷത്തിൽ കല്പിച്ചിട്ടുള്ളവിധം എല്ലാം സൗമ്യതയോടെ ചെയ്വിൻ.

ആരെങ്കിലും അയൽക്കാരോടു തിന്മ പ്രവർത്തിച്ചാൽ നിങ്ങൾ അവനോട് സംസാരിക്കുക പോലും അരുത്. അവൻ അനുതപിച്ചതിന് ശേഷം ആകാം.

നിങ്ങളുടെ പ്രാർത്ഥനയും ദാനധർമ്മവും എന്നുവേണ്ട നിങ്ങൾ ചെയ്യുന്നതെന്തും നമ്മുടെ കർത്താവ് തന്റെ സുവിശേഷത്തിൽ കല്പിച്ചതിന്റെ അടിസ്ഥാനത്തിലാവട്ടെ.

---

16. 1 തിമോത്തിയോസ് 3:2–12. കൊഹനേ, മ്ശെമ്ശോനേ എന്നീ രണ്ടു വൈദിക സ്ഥാനങ്ങളേ ആദിമസഭയിലുള്ളു. റീശു കൊഹനേ ചേർന്നു മൂന്ന് എന്ന സ്ഥിതി പിന്നീടുണ്ടായ വളർച്ചയാണ്.

## അദ്ധ്യായം 16

# അന്ത്യകാലത്തെക്കുറിച്ച്

നിങ്ങളുടെ കർത്താവ് വരുന്ന നാഴിക അജ്ഞാതമായതിനാൽ ഒരുക്കമില്ലാത്തവരായിരിക്കരുത്.[17] എപ്പോഴും ഒരുങ്ങിയിരിപ്പിൻ. ജീവിതത്തെപ്പറ്റി കരുതലോടും സൂക്ഷ്മതയോടും കൂടി ഇരിപ്പിൻ. നിങ്ങളുടെ വിളക്കു കെട്ടുപോകാതിരിക്കട്ടെ.

അന്ത്യസമയത്ത് നിങ്ങൾ തികവുള്ളവരായി കാണപ്പെടുന്നില്ലെങ്കിൽ നിങ്ങളുടെ വിശ്വാസ ജീവിതം ഫലപ്രദമായിട്ടില്ലെന്നു വരും.[18] അതുകൊണ്ട് ആത്മാവിന് പ്രയോജനകരമായ കാര്യങ്ങൾ അന്വേഷിക്കുന്നതിന് കൂടെക്കൂടെ നിങ്ങൾ കൂടിവരവും കൂട്ടായ്മയും ആചരിക്കേണം. അന്ത്യനാളുകളിൽ കള്ളപ്രവാചകന്മാരും അഴിമതിക്കാരും പെരുകും.[19] അവർ ആടുകളെ ചെന്നായ്ക്കളുടെ കൂട്ടിലേയ്ക്ക് വഴിതിരിച്ചുവിടും. സ്നേഹം വൈരമായി രൂപാന്തരപ്പെടും. നിയമരാഹിത്യം വർദ്ധിക്കുമ്പോൾ പരസ്പരം വെറുക്കുകയും പീഡിപ്പിക്കുകയും വഞ്ചിക്കുകയും ചെയ്യും.

അപ്പോൾ ലോക വഞ്ചകന്മാർ ദൈവപുത്രൻ എന്ന നിലയിൽ പ്രത്യക്ഷപ്പെടുകയും അത്ഭുതങ്ങളും അടയാളങ്ങളും കാണിക്കുകയും ഭൂമി അവന്റെ കൈകളിൽ അമരുകയും ആദിമുതൽ ഇന്നയോളം ഉണ്ടായിട്ടില്ലാത്ത ക്രൂരതകളും നിയമരഹിത പ്രവർത്തനങ്ങളും അവൻ നടത്തുകയും ചെയ്യും. അതിനുശേഷം മനുഷ്യവർഗ്ഗം അഗ്നിപരീക്ഷകളിലൂടെ കടന്നുപോകും. അനേകർ വീണുപോവുകയും നശിക്കുകയും ചെയ്യും. വിശ്വാസസ്ഥിരതയുള്ളവരാകട്ടെ 'ശാപം' മൂലം രക്ഷിക്കപ്പെടും.[20] അപ്പോൾ സത്യത്തിന്റെ അടയാളങ്ങൾ പ്രത്യക്ഷമാകും. (ഒന്നാമതായി) സ്വർഗ്ഗം തുറക്കപ്പെടും. രണ്ടാമതായി കാഹള ശബ്ദങ്ങൾ കേൾക്കാനാകും. അടുത്തതായി മൃതന്മാരുടെ പുനരുത്ഥാനം. എല്ലാ മൃതന്മാരും അപ്പോൾ പുനരു

---

17. വി. മത്തായി 24:42.
18. വി. മത്തായി 25:8.
19. വി. മത്തായി 24:5–14.
20. ഗലാത്യർ 3:13.

ത്ഥാനം ചെയ്യുന്നില്ല. കർത്താവ് വരുമ്പോൾ അവനോടൊന്നിച്ച് എല്ലാ വിശുദ്ധന്മാരും വന്നുചേരുമെന്ന് എഴുതപ്പെട്ടിരിക്കുന്നു. അപ്പോൾ ആകാശമേഘങ്ങളിൽ കർത്താവ് വരുന്നതായി ലോകം കാണും.

# The Didache

## The Lord's Teaching Through the Twelve Apostles to the Nations

**Chapter 1. The Two Ways and the First Commandment.** There are two ways, one of life and one of death, but a great difference between the two ways. The way of life, then, is this: First, you shall love God who made you; second, love your neighbor as yourself, and do not do to another what you would not want done to you. And of these sayings the teaching is this: Bless those who curse you, and pray for your enemies, and fast for those who persecute you. For what reward is there for loving those who love you? Do not the Gentiles do the same? But love those who hate you, and you shall not have an enemy. Abstain from fleshly and worldly lusts. If someone strikes your right cheek, turn to him the other also, and you shall be perfect. If someone impresses you for one mile, go with him two. If someone takes your cloak, give him also your coat. If someone takes from you what is yours, ask it not back, for indeed you are not able. Give to every one who asks you, and ask it not back; for the Father wills that to all should be given of our own blessings (free gifts). Happy is he who gives according to the commandment, for he is guiltless. Woe to him who receives; for if one receives who has need, he is guiltless; but he who receives not having need shall pay the penalty, why he received and for what. And coming into confinement, he shall be examined concerning the things which he has done, and he shall not escape from there until he pays back the last penny. And also concerning this, it has been said, Let your alms sweat in your hands, until you know to whom you should give.

**Chapter 2. The Second Commandment: Grave Sin Forbidden.** And the second commandment of the Teaching; You shall not commit murder, you shall not commit adultery, you shall not commit pederasty, you shall not commit fornication, you shall not steal, you shall not practice magic, you shall not practice witchcraft, you shall not murder a child by abortion nor kill that which is born. You shall not covet the things of your neighbor, you shall not swear,

you shall not bear false witness, you shall not speak evil, you shall bear no grudge. You shall not be double-minded nor double-tongued, for to be double-tongued is a snare of death. Your speech shall not be false, nor empty, but fulfilled by deed. You shall not be covetous, nor rapacious, nor a hypocrite, nor evil disposed, nor haughty. You shall not take evil counsel against your neighbor. You shall not hate any man; but some you shall reprove, and concerning some you shall pray, and some you shall love more than your own life.

**Chapter 3. Other Sins Forbidden.** My child, flee from every evil thing, and from every likeness of it. Be not prone to anger, for anger leads to murder. Be neither jealous, nor quarrelsome, nor of hot temper, for out of all these murders are engendered. My child, be not a lustful one. for lust leads to fornication. Be neither a filthy talker, nor of lofty eye, for out of all these adulteries are engendered. My child, be not an observer of omens, since it leads to idolatry. Be neither an enchanter, nor an astrologer, nor a purifier, nor be willing to took at these things, for out of all these idolatry is engendered. My child, be not a liar, since a lie leads to theft. Be neither money-loving, nor vainglorious, for out of all these thefts are engendered. My child, be not a murmurer, since it leads the way to blasphemy. Be neither self-willed nor evil-minded, for out of all these blasphemies are engendered.

Rather, be meek, since the meek shall inherit the earth. Be long-suffering and pitiful and guileless and gentle and good and always trembling at the words which you have heard. You shall not exalt yourself, nor give over-confidence to your soul. Your soul shall not be joined with lofty ones, but with just and lowly ones shall it have its intercourse. Accept whatever happens to you as good, knowing that apart from God nothing comes to pass.

**Chapter 4. Various Precepts.** My child, remember night and day him who speaks the word of God to you, and honor him as you do the Lord. For wherever the lordly rule is uttered, there is the Lord. And seek out day by day the faces of the saints, in order that you may rest upon their words. Do not long for division, but rather bring those who contend to peace. Judge righteously, and do not respect

persons in reproving for transgressions. You shall not be undecided whether or not it shall be. Be not a stretcher forth of the hands to receive and a drawer of them back to give. If you have anything, through your hands you shall give ransom for your sins. Do not hesitate to give, nor complain when you give; for you shall know who is the good repayer of the hire. Do not turn away from him who is in want; rather, share all things with your brother, and do not say that they are your own. For if you are partakers in that which is immortal, how much more in things which are mortal? Do not remove your hand from your son or daughter; rather, teach them the fear of God from their youth. Do not enjoin anything in your bitterness upon your bondman or maidservant, who hope in the same God, lest ever they shall fear not God who is over both; for he comes not to call according to the outward appearance, but to them whom the Spirit has prepared. And you bondmen shall be subject to your masters as to a type of God, in modesty and fear. You shall hate all hypocrisy and everything which is not pleasing to the Lord. Do not in any way forsake the commandments of the Lord; but keep what you have received, neither adding thereto nor taking away therefrom. In the church you shall acknowledge your transgressions, and you shall not come near for your prayer with an evil conscience. This is the way of life.

**Chapter 5. The Way of Death.** And the way of death is this: First of all it is evil and accursed: murders, adultery, lust, fornication, thefts, idolatries, magic arts, witchcrafts, rape, false witness, hypocrisy, double-heartedness, deceit, haughtiness, depravity, self-will, greediness, filthy talking, jealousy, over-confidence, loftiness, boastfulness; persecutors of the good, hating truth, loving a lie, not knowing a reward for righteousness, not cleaving to good nor to righteous judgment, watching not for that which is good, but for that which is evil; from whom meekness and endurance are far, loving vanities, pursuing revenge, not pitying a poor man, not laboring for the afflicted, not knowing Him Who made them, murderers of children, destroyers of the handiwork of God, turning away from him who is in want, afflicting him who is distressed, advocates of the rich, lawless judges of the poor, utter sinners. Be delivered, children, from all these.

**Chapter 6. Against False Teachers, and Food Offered to Idols.** See that no one causes you to err from this way of the Teaching, since apart from God it teaches you. For if you are able to bear the entire yoke of the Lord, you will be perfect; but if you are not able to do this, do what you are able. And concerning food, bear what you are able; but against that which is sacrificed to idols be exceedingly careful; for it is the service of dead gods.

**Chapter 7. Concerning Baptism.** And concerning baptism, baptize this way: Having first said all these things, baptize into the name of the Father, and of the Son, and of the Holy Spirit, in living water. But if you have no living water, baptize into other water; and if you cannot do so in cold water, do so in warm. But if you have neither, pour out water three times upon the head into the name of Father and Son and Holy Spirit. But before the baptism let the baptizer fast, and the baptized, and whoever else can; but you shall order the baptized to fast one or two days before.

**Chapter 8. Fasting and Prayer (the Lord's Prayer).** But let not your fasts be with the hypocrites, for they fast on the second and fifth day of the week. Rather, fast on the fourth day and the Preparation (Friday). Do not pray like the hypocrites, but rather as the Lord commanded in His Gospel, like this:

> Our Father who art in heaven, hallowed be Thy name. Thy kingdom come. Thy will be done on earth, as it is in heaven. Give us today our daily (needful) bread, and forgive us our debt as we also forgive our debtors. And bring us not into temptation, but deliver us from the evil one (or, evil); for Thine is the power and the glory for ever..

Pray this three times each day.

**Chapter 9. The Eucharist.** Now concerning the Eucharist, give thanks this way. First, concerning the cup:

> We thank thee, our Father, for the holy vine of David Thy servant, which You madest known to us through Jesus Thy Servant; to Thee be the glory for ever..

And concerning the broken bread:

> We thank Thee, our Father, for the life and knowledge which You madest known to us through Jesus Thy Servant; to Thee be the glory for ever. Even as this broken bread was scattered over the hills, and was gathered together and became one, so let Thy Church be gathered together from the ends of the earth into Thy kingdom; for Thine is the glory and the power through Jesus Christ for ever..

But let no one eat or drink of your Eucharist, unless they have been baptized into the name of the Lord; for concerning this also the Lord has said, "Give not that which is holy to the dogs."

**Chapter 10. Prayer after Communion.** But after you are filled, give thanks this way:

> We thank Thee, holy Father, for Thy holy name which You didst cause to tabernacle in our hearts, and for the knowledge and faith and immortality, which You modest known to us through Jesus Thy Servant; to Thee be the glory for ever. Thou, Master almighty, didst create all things for Thy name's sake; You gavest food and drink to men for enjoyment, that they might give thanks to Thee; but to us You didst freely give spiritual food and drink and life eternal through Thy Servant. Before all things we thank Thee that You are mighty; to Thee be the glory for ever. Remember, Lord, Thy Church, to deliver it from all evil and to make it perfect in Thy love, and gather it from the four winds, sanctified for Thy kingdom which Thou have prepared for it; for Thine is the power and the glory for ever. Let grace come, and let this world pass away. Hosanna to the God (Son) of David! If any one is holy, let him come; if any one is not so, let him repent. Maranatha. Amen.

But permit the prophets to make Thanksgiving as much as they desire.

**Chapter 11. Concerning Teachers, Apostles, and Prophets.** Whosoever, therefore, comes and teaches you all these things that have been said before, receive him. But if the teacher himself turns and teaches another doctrine to the destruction of this, hear him not.

But if he teaches so as to increase righteousness and the knowledge of the Lord, receive him as the Lord. But concerning the apostles and prophets, act according to the decree of the Gospel. Let every apostle who comes to you be received as the Lord. But he shall not remain more than one day; or two days, if there's a need. But if he remains three days, he is a false prophet. And when the apostle goes away, let him take nothing but bread until he lodges. If he asks for money, he is a false prophet. And every prophet who speaks in the Spirit you shall neither try nor judge; for every sin shall be forgiven, but this sin shall not be forgiven. But not every one who speaks in the Spirit is a prophet; but only if he holds the ways of the Lord. Therefore from their ways shall the false prophet and the prophet be known. And every prophet who orders a meal in the Spirit does not eat it, unless he is indeed a false prophet. And every prophet who teaches the truth, but does not do what he teaches, is a false prophet. And every prophet, proved true, working unto the mystery of the Church in the world, yet not teaching others to do what he himself does, shall not be judged among you, for with God he has his judgment; for so did also the ancient prophets. But whoever says in the Spirit, Give me money, or something else, you shall not listen to him. But if he tells you to give for others' sake who are in need, let no one judge him.

**Chapter 12. Reception of Christians.** But receive everyone who comes in the name of the Lord, and prove and know him afterward; for you shall have understanding right and left. If he who comes is a wayfarer, assist him as far as you are able; but he shall not remain with you more than two or three days, if need be. But if he wants to stay with you, and is an artisan, let him work and eat. But if he has no trade, according to your understanding, see to it that, as a Christian, he shall not live with you idle. But if he wills not to do, he is a Christ-monger. Watch that you keep away from such.

**Chapter 13. Support of Prophets.** But every true prophet who wants to live among you is worthy of his support. So also a true teacher is himself worthy, as the workman, of his support. Every first-fruit, therefore, of the products of wine-press and threshing-floor, of oxen and of sheep, you shall take and give to the prophets,

for they are your high priests. But if you have no prophet, give it to the poor. If you make a batch of dough, take the first-fruit and give according to the commandment. So also when you open a jar of wine or of oil, take the first-fruit and give it to the prophets; and of money (silver) and clothing and every possession, take the first-fruit, as it may seem good to you, and give according to the commandment.

**Chapter 14. Christian Assembly on the Lord's Day.** But every Lord's day gather yourselves together, and break bread, and give thanksgiving after having confessed your transgressions, that your sacrifice may be pure. But let no one who is at odds with his fellow come together with you, until they be reconciled, that your sacrifice may not be profaned. For this is that which was spoken by the Lord: "In every place and time offer to me a pure sacrifice; for I am a great King, says the Lord, and my name is wonderful among the nations."

**Chapter 15. Bishops and Deacons; Christian Reproof.** Appoint, therefore, for yourselves, bishops and deacons worthy of the Lord, men meek, and not lovers of money, and truthful and proved; for they also render to you the service of prophets and teachers. Therefore do not despise them, for they are your honored ones, together with the prophets and teachers. And reprove one another, not in anger, but in peace, as you have it in the Gospel. But to anyone that acts amiss against another, let no one speak, nor let him hear anything from you until he repents. But your prayers and alms and all your deeds so do, as you have it in the Gospel of our Lord.

**Chapter 16. Watchfulness; the Coming of the Lord.** Watch for your life's sake. Let not your lamps be quenched, nor your loins unloosed; but be ready, for you know not the hour in which our Lord will come. But come together often, seeking the things which are befitting to your souls: for the whole time of your faith will not profit you, if you are not made perfect in the last time. For in the last days false prophets and corrupters shall be multiplied, and the sheep shall be turned into wolves, and love shall be turned into hate; for when lawlessness increases, they shall hate and persecute and betray one another, and then shall appear the world-deceiver as Son of God, and

shall do signs and wonders, and the earth shall be delivered into his hands, and he shall do iniquitous things which have never yet come to pass since the beginning. Then shall the creation of men come into the fire of trial, and many shall be made to stumble and shall perish; but those who endure in their faith shall be saved from under the curse itself. And then shall appear the signs of the truth: first, the sign of an outspreading in heaven, then the sign of the sound of the trumpet. And third, the resurrection of the dead — yet not of all, but as it is said: "The Lord shall come and all His saints with Him." Then shall the world see the Lord coming upon the clouds of heaven.